ശ്രീ

# വൃത്തമഞ്ജരി

എന്ന

ഛന്ദശ്ശാസ്ത്രം

ഏ. ആർ. രാജരാജവർമ്മത്തമ്പുരാൻ

കമലാലയാ ബുക്ക്ഡിപ്പോ
തിരുവനന്തപുരം-1.

ശ്രീ

# വൃത്തമഞ്ജരി

എന്ന

## ഛന്ദശ്ശാസ്ത്രം


എ. ആർ. രാജരാജവർമ്മ

എം. ഏ; എം. ആർ. ഏ. എസ്സ്.

*Professor of Sanskrit and Dravidian Languages*

*H. H. The Maharaja's College, Trivandrum.*



കമലാലയാ ബുക്ക്ഡിപ്പോ,

തിരുവനന്തപുരം-1




[ Price As 12

# വിഷയാനുക്രമണിക



---


Printed at the Kamalalaya Printing Works
& Book Depot-Trivandrum. 1954 July.

ഒന്നാം പതിപ്പിന്റെ

# മുഖവുര

— * —

ഭാഷാഭൂഷണംപോലെ വൃത്തമഞ്ജരിയും ക്ലാസിലെ ഉപയോഗത്തിനുവേണ്ടി എഴുതിയിരുന്ന നോട്ടുകളിൽ പോരാത്ത ഭാഗം ചേൎത്തു പുസ്തകാകൃതിയിൽ വരുത്തിയിട്ടുള്ളതാകുന്നു. ഇതിൽ വൃത്തരത്നാകരത്തിന്റെ സമ്പ്രദായമനുസരിച്ചു് വൃത്തങ്ങളുടെ ലക്ഷണങ്ങൾ ലക്ഷ്യങ്ങളുടെ പാദംകൊണ്ടുതന്നെ ചെയ്തിരിക്കുന്നു. അതിനാൽ സമവൃത്തങ്ങളിൽ ഒരു പാദം ഓൎമ്മിച്ചാൽ ലക്ഷണവും ലക്ഷ്യവുമെല്ലാമായി എന്നൊരു സൗകൎയ്യമുണ്ടു്. സംസ്കൃതഭാഗമെല്ലാം വൃത്തരത്നാകരം, വൃത്തരത്നാവലി എന്ന രണ്ടു ഗ്രന്ഥങ്ങളെ അവലംബിച്ചാണു ചെയ്തിരിക്കുന്നതു്; എന്നാൽ ഗ്രന്ഥങ്ങളിൽ എടുത്തിട്ടില്ലാത്ത ചില പുതിയ വൃത്തങ്ങൾ ശാകുന്തളാദി പുസ്തകങ്ങളിൽ കാണുകയാൽ അവയ്ക്കു പേർ കല്പിച്ചു ലക്ഷണം ചെയ്യേണ്ടിവന്നിട്ടുമുണ്ടു്. സംസ്കൃതഭാഗത്തിൽ ഏതാനും വിഷയങ്ങൾ പരീക്ഷയ്ക്കു പഠിക്കുന്നവൎക്കു് അത്യാവശ്യകങ്ങളല്ലെങ്കിലും ശാസ്ത്രഗ്രന്ഥം പരിപൂൎണ്ണമായിരിക്കട്ടെ എന്നുള്ള വിചാരത്തിൻപേരിൽ അതുകളും ചേൎക്കപ്പെട്ടിരിക്കുന്നു. ഈ പുസ്തകത്തിൽ വിശേഷമായി ഒന്നു ചെയ്തിട്ടുള്ളതു് ഭാഷാവൃത്തങ്ങൾക്കു സംജ്ഞാലക്ഷണകല്പനയാകുന്നു. സംസ്കൃതത്തിലെപ്പോലെ ഭാഷയിൽ ഒരു ഗണ്യമായ വൃത്തശാസ്ത്രം ഇതേവരെ ആരും ഏൎപ്പെടുത്തിക്കണ്ടിട്ടില്ല. കേരളകൗമുദീകൎത്താവു് രണ്ടുമൂന്നു കിളിപ്പാട്ടുവൃത്തങ്ങൾക്കു മാത്രം പേരുകളും സ്ഥൂലമായി ലക്ഷണങ്ങളും പറഞ്ഞിട്ടുണ്ടു്. പ്രാചീനന്മാർ സംജ്ഞകൾ ചേൎത്തിട്ടുള്ളിടത്തു് അതുകളെത്തന്നെ സ്വീകരിച്ചും, ഇല്ലാത്തിടത്തു പുതിയ സംജ്ഞകളെ സൃഷ്ടിച്ചുമാണു് ഇതിൽ ഭാഷാവൃത്തപ്രകരണം എഴുതീട്ടുള്ളതു്. ഭാഷാവൃത്തങ്ങൾ ഗാനരൂപങ്ങളാകയാൽ അവയ്ക്കു ലക്ഷണം കല്പിക്കുന്നതു് പാട്ടിനു യോജിച്ചു വേണ്ടിയിരിക്കുന്നു. അവയെല്ലാം അതാതു സമ്പ്രദായമനുസരിച്ചു പാടികേൾപ്പിച്ചു തന്നതിനു് പരവൂർ കെ. സി. കേശവപിള്ള അവൎകളോടും, ഭിന്നഭിന്ന രീതികളെ തേടിപ്പിടിച്ചു തന്നു സഹായിച്ചതിനു് പി. കെ. നാരായണപിള്ള ബി. ഏ. അവൎകളോടും ഞാൻ കടപ്പെട്ടിരിക്കുന്നു.

തിരുവനന്തപുരം,
൧൦൮൧ ചിങ്ങം ൨൭.

ഗ്രന്ഥകൎത്താ.

# അവതാരിക

അസ്ഥിവാരം കൂടാതെ വീടുകെട്ടുന്നതുപോലെയാണു് വ്യാകരണം കൂടാതെ ഗ്രന്ഥനിൎമ്മാണം ചെയ്യുന്നതു്. എന്നാൽ കുറേക്കാലം ഇതിന്റെ അപേക്ഷകൂടാതെ തന്നെ ഭാഷാശില്പികൾ പണിപ്പാടുകൾ ചെയ്തുവന്നിരുന്നതു്, മറിക്കുന്തക്കാരുടെ വികടപ്രയോഗവൎഷമില്ലാതായിരുന്നതുകൊണ്ടായിരിക്കാമെങ്കിലും, കാലാന്തരത്തിൽ അതിവൎഷം തുടങ്ങിയപ്പോൾ അസ്ഥിവാരമില്ലാഞ്ഞിട്ടുള്ള കോട്ടം ഭാഷാബന്ധുക്കൾ നല്ലവണ്ണം അനുഭവിച്ചുതുടങ്ങി. ശിഥിലപ്രായങ്ങളായി കിടക്കുന്ന മലയാളവ്യാകരണഗ്രന്ഥങ്ങൾ ചിലതുണ്ടെങ്കിലും കേരളപാണിനീയത്തിന്റെ ആവിർഭാവത്തോടുകൂടിയാണു് ഭാഷാവ്യാകരണം ശാസ്ത്രരീതിയിലായതു്. അതുപോലെതന്നെ അലങ്കാരങ്ങളിൽ പ്രതിപത്തി കുറഞ്ഞുവരുന്ന ഇക്കാലത്തു് 'ഭാഷാഭൂഷണം' മാത്രമാണു് കേരളസാമാന്യത്തിനു് ഒരു ഭൂഷണമായിത്തീൎന്നിട്ടുള്ളതു്. ഈ രണ്ടു ഗ്രന്ഥങ്ങളും നിൎമ്മിച്ചിട്ടുള്ള മഹാപണ്ഡിതൻ വൃത്തശാസ്ത്രത്തിൽ കൈവയ്ക്കുവാൻ ഭാവമുണ്ടെന്നു കേട്ടപ്പോൾതന്നെ ഞങ്ങൾക്കു സമാധാനമായി. വൃത്തമഞ്ജരി പുറത്തുവന്നപ്പോൾ ആഗ്രഹത്തിനൊത്ത തൃപ്തിയുണ്ടായി എന്നല്ല, വിചാരിച്ചതിലധികം സന്തോഷമാണുണ്ടായതു്.

ഇതിൽ കേരളപാണിനീയത്തെപ്പോലെ ശ്രവണമാത്രത്തിൽ ദുർഗ്രാഹ്യങ്ങളെന്നു തോന്നുന്ന സൂത്രങ്ങളെക്കൊണ്ടല്ല ലക്ഷണങ്ങൾ ചെയ്തിട്ടുള്ളതു്; ഭാഷാഭൂഷണത്തിലെക്കാളും ലളിതങ്ങളായ കാരികാശ്ലോകങ്ങളെക്കൊണ്ടാണു്. ഉദാഹരണശ്ലോകങ്ങൾ ഭാഷാഭൂഷണത്തിലെപ്പോലെ സരസമധുരങ്ങളും, വ്യാഖ്യാനത്തിലെ വാചകരീതി ലളിതമൃദുലവുമായിരിക്കുന്നു. പാണിനീയത്തിലെ വാചകത്തിന്റെ കാഠിന്യവും ഭൂഷണത്തിലെ വാചകത്തിന്റെ ഗാംഭീൎയ്യവും മഞ്ജരിയിലെ വാചകത്തിന്റെ മാർദ്ദവവും വായിച്ചുനോക്കുന്നവൎക്കറിയാമെന്നു മാത്രമേ ഞങ്ങളിപ്പോൾ പറയുന്നുള്ളു. രാജരാജവൎമ്മ കോയിത്തമ്പുരാൻ തിരുമനസ്സിലെ ഗദ്യങ്ങൾക്കു് പദ്യങ്ങളെപ്പോലെ സൌകുമാൎയ്യമില്ലെന്നു പറയുന്നവരുണ്ടെങ്കിൽ അവർ മഞ്ജരി കണ്ടാൽ തൃപ്തിപ്പെടാതിരിക്കയില്ല.

ഈ മഞ്ജരി പരിഭാഷാപ്രകരണം, സമവൃത്തപ്രകരണം എന്നു തുടങ്ങി ഒൻപതു പ്രകരണങ്ങളായി വേർതിരിക്കപ്പെട്ടിരിക്കുന്നു. പരിഭാഷാപ്രകരണത്തിൽ വൃത്തമെന്നാലിന്നതെന്നും, ഛന്ദസ്സെന്നാലിന്നതെന്നും, ഉക്ത, അത്യുക്ത മുതലായ ഛന്ദസ്സുകളുടെ പേരുകളും, അക്ഷരങ്ങൾ, മാത്രകൾ, ഗുരുലഘുക്കൾ, ഗണങ്ങൾ ഇവയുടെ സ്വരൂപങ്ങളും കൊടുത്തിട്ടുള്ളതിനുപുറമേ സംസ്കൃതത്തിൽ നിന്നു വ്യത്യസ്തമായിട്ടു ഭാഷയിൽ ചില ഗുരുലഘുനിയമങ്ങളുള്ളതു് എടുത്തുകാണിച്ചിട്ടുമുണ്ടു്. ചില്ലുകളും (അതായതു് ൽ, ൾ, ർ, ൻ, ൺ) കൂട്ടക്ഷരങ്ങളും പരമായി നില്ക്കുന്ന ഹ്രസ്വത്തിനു ഗുരുത്വം മേല്പറഞ്ഞവയുടെ തീവ്രയത്നോച്ചാരണമുണ്ടെങ്കിൽ മാത്രമേ ഉള്ളു എന്നാകുന്നു വ്യവസ്ഥ ചെയ്തിട്ടുള്ളതു്. ഉറപ്പിക്കാതെ ശിഥിലമായി ഉച്ചരിക്കുന്ന ദിക്കുകളിൽ ഹ്രസ്വം ലഘുവായിത്തന്നെ ഇരിക്കുന്നു എന്നു താൽപര്യം. ഈ വിഷയത്തിൽ ചില്ലുകളെ സംബന്ധിച്ചിടത്തോളം തീവ്രയത്നോച്ചാരണത്തിനു വ്യവസ്ഥ ചെയ്തിട്ടുള്ളതു് കേരളപാണിനീയത്തെ അടിസ്ഥാനമാക്കിക്കൊണ്ടാണു്. രണ്ടു പ്രകാരം എന്ന പ്രയോഗത്തിൽ 'പ്ര' എന്നതിന്റെ മുമ്പിൽ നിൽക്കുന്ന 'ഉ'കാരത്തിനു ലഘുത്വം കൊടുക്കുന്നതു കാണുമ്പോൾ നെററി ചുളിക്കുന്ന ചിലരുണ്ടായേക്കാം. അവരുടെ ആ വൈരസ്യം ഭാഷാസ്വരൂപജ്ഞാനം പോരാഞ്ഞിട്ടുതന്നെയാണെന്നാണു ഞങ്ങൾ വിചാരിക്കുന്നതു്. സകല പ്രാകൃതഭാഷകളിലും ചിലപ്പോൾ സംസ്കൃതത്തിൽ തന്നെയും ഈ ശിഥിലപ്രയത്നോച്ചാരണം കൊണ്ടു ലാഘവം കിട്ടുന്നതു ഭാഷാസ്വഭാവമാണെന്നു മനസ്സുവെച്ചു നോക്കിയാൽ നിഷ്പക്ഷപാതികൾക്കറിയാവുന്നതാണു്.

> "നൃപതി–ജയിക്ക–യശസ്വീ–
> ഭാസുര–താരുണ്യ–രാഗവാൻ–സതതം
> മാലെന്യേ–എന്നു മുറ–
> യ്ക്കെട്ടുഗണത്തിന്നുമത്ര ദൃഷ്ടാന്തം."

ഇങ്ങനെ ഭംഗിയിൽ ഒരു പദ്യംകൊണ്ടു ഗണങ്ങളുടെ പേരും സ്വരൂപവും കാണിച്ചിരിക്കുന്നതു വളരെ നന്നായിരിക്കുന്നു. ഗുരുലഘുക്കളെ തിരിച്ചറിവാനുള്ള ചിഹ്നങ്ങൾ കൊടുത്തിട്ടുള്ളതും ഉചിതമായിട്ടുണ്ടു്.

‘പാദത്തിനോററക്കുറവോ നിയമങ്ങൾക്കു ഭേദമോ
വരുന്ന മററു വൃത്തങ്ങളെല്ലാം ഗാഥയിലുൾപ്പെട്ടും.’

ഈ ഗാഥാവൃത്തം മലയാളഭാഷയിൽ അപൂർവ്വമാണെങ്കിലും, വടപുരാണങ്ങളിൽ സാധാരണയാണു്. സംസ്കൃതത്തിനും മലയാളത്തിനും സാമാന്യമായ വൃത്തങ്ങളെ വിവരിച്ചിട്ടുള്ള പ്രകരണങ്ങളിൽകൂടി സരസമാകുംവണ്ണം സഞ്ചരിച്ചു മലയാളവൃത്തപ്രകരണത്തിൽ പ്രവേശിക്കുമ്പോഴാണു് ഈ വൃത്തശാസ്ത്രപണ്ഡിതന്റെ അറിവും പ്രയത്നവും ഏററവും പ്രകാശിച്ചുകാണുന്നതു്.

‘പ്രായേണ ഭാഷാവൃത്തങ്ങൾ തമിഴിന്റെ വഴിക്കു താൻ
അതിനാൽ ഗാനരീതിക്കു ചേരുമീരടിയാണിഹ
അടികൾക്കു കണക്കില്ല നിൽക്കയും വേണ്ടോരേടവും
വ്യവസ്ഥയെല്ലാം ശിഥിലം പ്രമാണം ഗാനരീതിതാൻ
മാത്രയ്ക്കു നിയമം കാണും ഗാനം താളത്തിനൊക്കുകിൽ
ഇല്ലെങ്കിൽ വർണ്ണസംഖ്യയ്ക്കു നിയമം മിക്ക ദിക്കിലും
ഗുരുവാക്കാമിച്ഛപോലെ പാടി നീട്ടി ലഘുക്കളെ
അതുപോലിഹ ദീർഘത്തെക്കുറുക്കുന്നതപൂർവ്വമാം.’

ഇങ്ങനെ പരിഭാഷയോടുകൂടി ആരംഭിക്കുന്ന പ്രകരണത്തിൽ മലയാളഭാഷാവൃത്തങ്ങൾക്കൊരു ഛന്ദശ്ശാസ്ത്രം കല്പിക്കുന്നതിലാണു് നമ്മുടെ ഗ്രന്ഥകാരൻ പൂർവ്വവൃത്തശാസ്ത്രകാരന്മാരെ അതിശയിച്ചു നിൽക്കുന്നതു്. മലയാളവൃത്തഭേദങ്ങൾ സകലതും തേടി കണ്ടുപിടിച്ചു് അതിനെല്ലാം ലക്ഷണസമന്വയം ചെയ്തിട്ടുള്ളതോർക്കുമ്പോൾ മലയാളികൾക്കു് അവിടുത്തോടുള്ള കടപ്പാടു് ഇത്രമാത്രമെന്നു നിർണ്ണയിച്ചുകൂട.

൧൦൯൭ കുംഭം. രസികരഞ്ജിനി.

# വൃത്തമഞ്ജരി

## പരിഭാഷാപ്രകരണം

മാത്രായുതൻ യതിഗണോദിതചാരുനാനാ-
വൃത്തൻ വിചിത്രതരവർണ്ണനിലയ്ക്കു മൂലം |
ഛന്ദോമയൻ പരമനേകനനന്തശയ്യ-
നെന്നൊന്നുമെൻെറ മനതാരിലമർന്നിടേണം. ॥൧॥

സത്തരായുള്ള ബാലർക്കു ഹൃത്തടത്തിൽ ധരിച്ചിടാൻ |
ഒത്തവണ്ണം ചമയ്ക്കുന്നേൻ വൃത്തമഞ്ജരി വൃത്തിയായ് ॥൨॥

പദ്യമെന്നും ഗദ്യമെന്നും ഹൃദ്യമാം മട്ടു രണ്ടിലേ |
വാഗ്ദേവതയുദിച്ചീട്ടു വിധാതാനനപങ്കജേ ॥൩॥

മാത്ര, വർണ്ണം, വിഭാഗങ്ങളിത്യാദിയ്ക്കു നിബന്ധന |
ചേർത്തു തീർത്തീടുകിൽ പദ്യം, ഗദ്യം കേവലവാക്യമാം. ॥൪॥

ഗദ്യമെന്നും പദ്യമെന്നും വാക്യത്തിൻെറ ഗതി രണ്ടുവിധം. ഇത്ര അക്ഷരം കൂടുന്നതു് ഒരു പാദം, പാദത്തിൽ ഇന്നിന്നതു ലഘു, ഇന്നിന്നതു ഗുരു, ഇന്നിടത്തു യതി ഇത്യാദി വ്യവസ്ഥകൾ കല്പിച്ചു കെട്ടിയുണ്ടാക്കുന്ന വാക്യം പദ്യം; ഈ വക നിബന്ധനയൊന്നും കൂടാതെ എഴുതുന്ന വാക്യം ഗദ്യം. സാധാരണ ലോകവ്യവഹാരത്തിൽ നാം ഗദ്യമുപയോഗിക്കുന്നു; സരസങ്ങളായ അർത്ഥങ്ങളെ കവികൾ വൃത്തശാസ്ത്രവിധിപ്രകാരം പദ്യങ്ങളാക്കി ചമയ്ക്കുന്നു. എന്നാൽ കാവ്യമെല്ലാം പദ്യമായിരിക്കണമെന്നോ വൃത്തശാസ്ത്രനിബന്ധനയ്ക്കു ചേർന്നു് എഴുതുന്ന വാക്യമെല്ലാം കാവ്യമാകുമെന്നോ പറഞ്ഞുകൂടാത്തതാകുന്നു. പദ്യലക്ഷണം വൃത്തശാസ്ത്രത്തെയും, കാവ്യലക്ഷണം സാഹിത്യശാസ്ത്രത്തെയും ആശ്രയിച്ചാണു നിൽക്കുന്നതു്. കാലദീപം മുതലായ ഗ്രന്ഥങ്ങൾ പദ്യരൂപത്തിൽ എഴുതപ്പെട്ടവയാണെങ്കിലും കാവ്യമല്ല; ആഖ്യായികകളും മററും ഗദ്യമയങ്ങളാണെങ്കിലും കാവ്യമാകുന്നു. കാവ്യമല്ലാത്ത പദ്യത്തിനു് സംസ്കൃതത്തിൽ 'കാരിക' എന്നു പേർ പറയുന്നു.

ഇനി വൃത്തശാസ്ത്രത്തിലുള്ള സാങ്കേതികശബ്ദങ്ങൾക്കു ലക്ഷണം പറയുന്നു:—

പദ്യം വാക്യന്തോതല്ലോ വൃത്തമെന്നിഹ ചൊൽവതു് |
ഛന്ദസ്സെന്നാലക്ഷരങ്ങളിത്രയെന്നുള്ള ക്ലിപ്തിയാം. ||൫||

പദ്യങ്ങളുടെ കെട്ടുപാട്ടുതന്നെ വൃത്തമെന്നു പറയുന്നതു്; ഒരു പദ്യത്തിന്റെ ഒരു പാദത്തിൽ ഇത്ര അക്ഷരം വേണമെന്നുള്ള നിബന്ധനയാണു് ഛന്ദസ്സ്. ഒരുപദ്യപാദത്തിൽ മുറയ്ക്കു് ൧-മുതൽ ൨൬ വരെ അക്ഷരങ്ങളിരിക്കാം; അതിനാൽ ൨൬ ഛന്ദസ്സുകളുണ്ടു്. ഓരോ ഛന്ദസ്സിൽ ഗുരുലഘുവ്യവസ്ഥാഭേദത്താൽ അനേകം വൃത്തങ്ങൾ ഉണ്ടാകും. അവയെ എല്ലാം ഉപയോഗിക്കാറില്ല; ഭംഗിയുള്ള ഏതാനും എണ്ണങ്ങളെ മാത്രമേ കവികൾ പ്രയോഗിക്കാറുള്ളു. അവയ്ക്കു പേരും ലക്ഷണവും ചെയ്തിട്ടുമുള്ളു. ഛന്ദസ്സുകളുടെ പേരുകളെ മുറയ്ക്കു പരിഗണിക്കുന്നു:—

ഉക്തയത്യുക്തയും മദ്ധ്യാ പ്രതിഷ്ഠാസുപ്രതിഷ്ഠകൾ |
ഗായത്ര്യുഷ്ണിഗനുഷ്ടുപ്പും ബൃഹതീപംക്തി (പത്തിനു്) ||൬||
ത്രിഷ്ടുബ്ജഗത്യതിയോടും ശക്വര്യാഖ്യാതിശക്വരി |
അഷ്ടിയത്യഷ്ടി ധൃതിയും തഥാതിധൃതിയും കൃതി ||൭||
പ്രകൃത്യാകൃതിയവ്വണ്ണം വിസമഭ്യുദ്യുതങ്ങളും |
ആറോടിരുപതീവണ്ണം ഛന്ദസ്സിഹ മുറയ്ക്കുകേൾ ||൮||

ഒരു പാദത്തിൽ ആകെ അക്ഷരം—

| | | | |
|---|---|---|---|
| ഉക്തയ്ക്കു് | ൧ | ശക്വരിക്കു് | ൧൪ |
| അത്യുക്തയ്ക്കു് | ൨ | അതിശക്വരിക്കു് | ൧൫ |
| മദ്ധ്യയ്ക്കു് | ൩ | അഷ്ടിക്കു് | ൧൬ |
| പ്രതിഷ്ഠയ്ക്കു് | ൪ | അത്യഷ്ടിക്കു് | ൧൭ |
| സുപ്രതിഷ്ഠയ്ക്കു് | ൫ | ധൃതിക്കു് | ൧൮ |
| ഗായത്രിയ്ക്കു് | ൬ | അതിധൃതിക്കു് | ൧൯ |
| ഉഷ്ണിക്കിനു് | ൭ | കൃതിക്കു് | ൨൦ |
| അനുഷ്ടിപ്പിനു് | ൮ | പ്രകൃതിക്കു് | ൨൧ |
| ബൃഹതിക്കു് | ൯ | ആകൃതിക്കു് | ൨൨ |
| പംക്തിക്കു് | ൧൦ | വികൃതിക്കു് | ൨൩ |
| ത്രിഷ്ടുപ്പിനു് | ൧൧ | സംകൃതിക്കു് | ൨൪ |
| ജഗതിക്കു് | ൧൨ | അഭികൃതിക്കു് | ൨൫ |
| അതിജഗതിക്കു് | ൧൩ | ഉൽകൃതിക്കു് | ൨൬ |

ഒരു പാദത്തിൽ ൨൬-ൽ അധികം അക്ഷരം വന്നാൽ അതിനെ പദ്യമെന്നു പറയുമാറില്ല. അവയ്ക്കു ദണ്ഡകം എന്നു പേർ. ഛന്ദസ്സുകളുടെ പേരുകളെത്തന്നെ സൌകര്യത്തിനുവേണ്ടി ഒരു വൃത്തംകൊണ്ടു പരിഗണിക്കുന്നു:—

ഉക്താത്യുക്താകരം മദ്ധ്യയും പ്രസഷ്ഠിതാതിഷ്ഠാഥ സുപ്രത്തോടും
ഗായത്ര്യുഷ്ണിഗനുഷ്ടുഭൌ ബൃഹതിയും പംക്തിസ്സത്രിഷ്ടുഭാ |
താനേതാനതിഃ ചന്ദ്മങ്ങജ്ജഗതീശക്വര്യഷ്ടാഷ്ടിർദ്ധൃതി-
ന്നാലേവം കൃതിയും പ്ര-ആഥി-സം-അഭീ-ഉത്തെന്നു ചേൎന്നുള്ളതും
||൪||

ഇനി ഗുരുലഘുക്കൾക്കു ലക്ഷണം ചൊല്ലുന്നതിനായി അക്ഷരമെന്നാലെന്തെന്നു പറയുന്നു:

സ്വരങ്ങൾ താനക്ഷരങ്ങൾ വ്യഞ്ജനം വകയില്ലിഹ |
വ്യഞ്ജനങ്ങളടുത്തുള്ള സ്വരങ്ങൾക്കംഗമെന്നുതാൻ. ||൫||

വൃത്തശാസ്ത്രത്തിൽ സ്വരങ്ങളെമാത്രമേ അക്ഷരമെന്നു ഗണിക്കുന്നുള്ളു. സ്വരം കൂടാതെ തനിയെ നിൽക്കുന്ന വ്യഞ്ജനം എണ്ണത്തിലുൾപ്പെടുകയില്ല; വ്യഞ്ജനമെല്ലാം മുമ്പിലോ പിമ്പിലോ ഉള്ള സ്വരത്തിന്റെ ഭാഗമെന്നേ വിചാരിക്കപ്പെടു. 'കൺമിഴിച്ചവൾ നോക്കിനാൾ' എന്ന വരിയിൽ സ്വരമെട്ടു ഉള്ളു; അതിനാൽ അക്ഷരവും എട്ടുതന്നെ; 'ൺ' 'ൾ' എന്ന ചില്ലുകൾ വ്യഞ്ജനമാത്രങ്ങളാകയാൽ എണ്ണത്തിൽ ഉൾപ്പെടുന്നില്ല. 'കൺ' എന്നും വൾ എന്നും 'നാൾ' എന്നും ഉള്ളവ ഒററ അക്ഷരങ്ങൾ തന്നെ. അതിനാൽ ഈ വരി എട്ടക്ഷരമുള്ള അനുഷ്ടുപ് ഛന്ദസ്സാകുന്നു.

ഹ്രസ്വാക്ഷരം ലഘുവതാം ഗുരുവാം ദീൎഘമായതു് |
അനുസ്വാരം വിസൎഗ്ഗം താൻ തീവ്രയത്നമുരച്ചിടും. ||൬||
ചില്ലു കൂട്ടക്ഷരം താനോ പിൻവന്നാൽ ഹ്രസ്വവും ഗുരു—

സ്വരങ്ങൾക്കു ഹ്രസ്വമെന്നും ദീൎഘമെന്നും വകഭേദം വ്യാകരണത്തിൽ പറഞ്ഞിട്ടുണ്ടല്ലോ. അതിൽ ഹ്രസ്വത്തിനു 'ലഘു' എന്നും ദീൎഘത്തിനു 'ഗുരു' എന്നും വൃത്തശാസ്ത്രത്തിൽ പേരുകൾ, എന്നു സാമാന്യവിധി. ഇതിൽ ഹ്രസ്വത്തിനുമാത്രം ഒരു വിശേഷമുണ്ടു്; അതിന്റെ പിമ്പിൽ അനുസ്വാരമോ, വിസൎഗ്ഗമോ, ബലവിച്ചുച്ചരിക്കുന്ന ചില്ലു്, കൂട്ടക്ഷരം ഇവയോ വന്നാൽ ആ ഹ്രസ്വവും 'ലഘു' വല്ല, ഗുരുവാകുന്നു.

എങ്ങനെ എന്നാൽ:—

കമല—എല്ലാം ഹ്രസ്വമാകയാൽ ലഘു.

വംശം—അനുസ്വാരം പരമാകയാൽ ഹ്രസ്വമെങ്കിലും എല്ലാം ഗുരു.

ദുഃഖം—'ദു' വിസൎഗ്ഗമപ്പുറത്തുള്ളതിനാൽ ഹ്രസ്വമെങ്കിലും ഗുരു. 'ഖം' അനുസ്വാരമപ്പുറത്തു വരികയാൽ ഗുരു.

കൃഷ്ണൻ—'ഷ്ണ' എന്ന തീവ്രയത്നമായുച്ചരിക്കുന്ന കൂട്ടക്ഷരം പരമായുള്ളതിനാൽ 'കൃ' എന്ന ഹ്രസ്വം ഗുരു. 'ഷ്ണ' എന്ന ഹ്രസ്വം 'ൻ' എന്ന ചില്ലു പരമുള്ളതിനാൽ ഗുരു.

രോസാപ്പൂ—എല്ലാം ദീർഘമാകയാൽ ഗുരു.

ർ, ൽ, ൾ, ൺ, ൻ, എന്നുള്ള തനിയെ നിൽക്കാവുന്ന വ്യഞ്ജനങ്ങളെ ആണു ചില്ലുകൾ എന്നു പറയുന്നതു്. ഇതുകളേയും കൂട്ടക്ഷരങ്ങളേയും ഉച്ചരിക്കുന്നതു ചിലെടത്തു് തീവ്രപ്രയത്നമായും (എന്നുവെച്ചാൽ—ഉറപ്പിച്ചു, ബലത്തോടെ) ചിലെടത്തു ലഘുപ്രയത്നമായും (എന്നുവെച്ചാൽ—ഉറപ്പിക്കാതെ ഒററയക്ഷരംപോലെ എളുപ്പത്തിൽ) ആകുന്നു. അതിൽ തീവ്രപ്രയത്നത്തിൻെറ മുമ്പിൽ ഇരിക്കുന്ന ഹ്രസ്വമേ ഗുരുവാകയുള്ളു.

രണ്ടിനും ഉദാഹരണം—

മലർപ്പൊടി 'ർ' തീവ്രപ്രയത്നം; അതിനാൽ 'ല' ഗുരു.
മലർമാല 'ർ' ലഘുപ്രയത്നം; ,, 'ല' ലഘു.
കല്പനപ്രകാരം 'പ്ര' തീവ്രപ്രയത്നം; ,, 'ന' ഗുരു.
കല്പിച്ചപ്രകാരം— 'പ്ര' ലഘുപ്രയത്നം; ,, 'ച്ച' ലഘു

ചില്ലുകളെയും കൂട്ടക്ഷരങ്ങളെയും എവിടെയെല്ലാം തീവ്രപ്രയത്നമായുച്ചരിക്കേണമെന്നുള്ള നിയമങ്ങൾ കേരളപാണിനീയം സന്ധിപ്രകരണത്തിൽ പറഞ്ഞിട്ടുണ്ടു്.

ഗുരുതാൻ ലഘുതാനാകം ഹ്രസ്വം പാദാന്തസംസ്ഥിതം ॥ ൧൨ ॥

ഒരു പദ്യത്തിൻെറ പാദാവസാനത്തിൽ ഇരിക്കുന്ന ഹ്രസ്വത്തെ ലഘുവായും ഗുരുവായും ഇഷ്ടംപോലെ ഗണിക്കാം. എന്നാൽ ഈ വികല്പം എല്ലായിടത്തും ഉപയോഗിച്ചുകൂടെന്നു വിധിക്കുന്നു—

പ്രായേണ സമപാദത്തിലീ വികല്പമസുന്ദരം

പദ്യത്തിനു് നാലു പാദങ്ങളുള്ളതിൽ ഒന്നും മൂന്നും എണ്ണങ്ങൾ ഒററ, വിഷമം, അസമം, അല്ലെങ്കിൽ അയുഗ്മം; രണ്ടും നാലും പാദങ്ങൾ ഇരട്ട, സമം, അല്ലെങ്കിൽ യുഗ്മം എന്നൊരു സംജ്ഞാനിയമം മേൽ അടുത്തു പ്രസ്താവിക്കും. പാദാന്തത്തിലെ ഹ്രസ്വത്തെ ഗുരുവെന്നു ഗണിക്കുന്നതു സമപാദങ്ങളിലെ ആകാവൂ; വിഷമപാദങ്ങളിൽ അങ്ങനെ ചെയ്യുന്നതു് അഭംഗിയായിരിക്കും. എന്നാൽ ചില വൃത്തങ്ങളിൽ വിഷമപാദങ്ങളിലും ഈ വികല്പം സ്വീകരിക്കാം; അതിനാലാണു് 'പ്രായേണ' എന്നു പറഞ്ഞതു്. ഇന്ദ്രവജ്ര, ഉപേന്ദ്രവജ്ര, വസന്തതിലകം ഈ വൃത്തങ്ങളിൽ വിഷമപാദാന്ത

ത്തിലെ ഹ്രസ്വവും ഗുരുവാകും. ഈ സംഗതിയെല്ലാം ഭാഷാഭൂഷണത്തിൽ ഹതവൃത്തദോഷപ്രസ്താവത്തിൽ വിസ്തരിച്ചിട്ടുണ്ട്. ഉദാഹരണത്തിനും മററും അവിടെ നോക്കുക.

ഗകാരം ഗുരുവിൻ പേരാം ലകാരം ലഘുസംജ്ഞയാം
ഗുരുചിഹ്നം നേർവരയാകും ലഘുചിഹ്നം വളഞ്ഞതും. ‖ ൧൨ ‖

സൌകര്യത്തിനുവേണ്ടി വൃത്തശാസ്ത്രത്തിൽ ഗുരുവിനെ 'ഗ' എന്ന അക്ഷരംകൊണ്ടും, ലഘുവിനെ 'ല' എന്ന അക്ഷരംകൊണ്ടും കുറിക്കുന്നു. അതിന്നുണ്ണം '—' ഇങ്ങനെ ഒരു നേർവര ഗുരുവിനും, '◡' ഇങ്ങനെ ഒരു വളഞ്ഞ വര ലഘുവിനും ഉള്ള അടയാളങ്ങളാകുന്നു. ഉദാഹരണത്തിനു താഴെ കാണിച്ചിരിക്കുന്ന പാഠം നോക്കുക

മിന്നും പൊന്നിൻ കിരീടം തരിവളകടകം കാഞ്ചി പൂഞ്ചേല മാലാ

ഇനി പദ്യത്തിന്റെ സ്വഭാവത്തെ ചൊല്ലുന്നു—

പദ്യം പൂർവോത്തരാർദ്ധങ്ങളെന്നു രണ്ടായ് മുറിക്കണം |
രണ്ടു പാദങ്ങളർദ്ധത്തിൽ വിഷമാഖ്യം സമാഖ്യവും. ‖ ൧൩ ‖

നാലു പാദം ചേർന്നതു് ഒരു പദ്യം അല്ലെങ്കിൽ ശ്ലോകം; അതിൽ ആദ്യത്തെ രണ്ടു പാദം ചേർന്നതു് പൂർവാർദ്ധം, പിന്നത്തെ രണ്ടു പാദം ചേർന്നതു് ഉത്തരാർദ്ധം. അർദ്ധങ്ങൾ രണ്ടും സന്ധികൊണ്ടും മററും കൂടിച്ചേരാതെ വേർവിട്ടു നില്ക്കണം; ഒന്നും രണ്ടും അതുപോലെ മൂന്നും നാലും പാദങ്ങൾ ചേർന്നു സന്ധിസമാസാദികളാവാം; രണ്ടും മൂന്നും തങ്ങളിൽ ഒരു വിധത്തിലും ബന്ധം ഉണ്ടാകരുതു്. ഒന്നും മൂന്നും പാദങ്ങളെ വിഷമങ്ങൾ എന്നും, രണ്ടും നാലും പാദങ്ങളെ സമങ്ങൾ എന്നും വ്യവഹരിക്കും.

പാദം പദ്യത്തിനല്ലംഗം കൈകാൽ ദേഹത്തിനെന്നപോൽ |

എങ്ങനെ കൈകാൽ മുതലായവ ചേർന്നു ദേഹമാകുന്നു, അങ്ങനെ പാദങ്ങൾ ചേർന്നു പദ്യമാകുന്നു. നാലുപാദം ചേർന്നതു് ഒരു പദ്യം.

പാദത്തിൽ മുറിയുന്നേടം യതി മുട്ടുകളെന്നപോൽ ‖ ൧൪ ‖

കൈകാലുകൾക്കു മുട്ടുകളിൽ ഒടിവുള്ളതുപോലെ പാദത്തിനു ചിലേടത്തു് ഒടിവുവേണം; ഈ ഒടിവുകൾക്കു യതി എന്നു പേർ.

ഉദാഹരണം:—

'പ്രത്യാദിഷ്ടാം' / കാമമക്ഷണപുത്രീം, / —ശാകു.

൧൬ അക്ഷരമുള്ള ഈ പാദം നാലും ഏഴും എന്നു മുറിയണം. യതി നില്ക്കുന്നിടത്തെ ചരിഞ്ഞ വരകൊണ്ടു കാണിച്ചിരിക്കുന്നു. ശ്ലോകം ചൊല്ലുമ്പോൾ യതിസ്ഥാനങ്ങളിൽ നിറുത്തണം; അപ്പോൾ

യതി മുറിയുന്നിടത്തു പദവും അറുവരാഞ്ഞാൽ പദത്തെ രണ്ടായ് മുറിക്കേണ്ടിവരും, അതു വളരെ അഭംഗിയുമാണ്. അതിന്നുദാഹരണം:—

ശ്രീമൽഭാ/രതി തുണചെയ്യവേണമെന്നു്/

ഇതിൽ മൂന്നാം അക്ഷരത്തിലാണ് യതി; അവിടെ പദം അറുന്നില്ല; അതുകൊണ്ടു് 'ഭാരതി' എന്ന പദത്തെ 'ഭാ' എന്നും 'രതി' എന്നും മുറിച്ചു ചൊല്ലേണ്ടിവരുന്നു. ഇങ്ങനെ പദങ്ങളെ നിൽക്കാത്തിടത്തു നിറുത്തുന്നതു് കൈയിൽ മുട്ടില്ലാത്തിടം മടക്കുന്നതു പോലെ ആകുന്നു; ശബ്ദങ്ങളെ അസ്ഥാനത്തിൽ മുറിച്ചാൽ അർത്ഥപ്രതീതി കുറഞ്ഞുപോകും. അതുകൊണ്ടു് യതിസ്ഥാനം ശബ്ദമദ്ധ്യത്തിൽ വരുന്നതു 'യതിഭംഗം' എന്ന ദോഷമാകുന്നു. എല്ലാ വൃത്തങ്ങൾക്കും പാദാന്തത്തിൽ യതിയുണ്ടു്; പാദമദ്ധ്യത്തിൽ ചെറിയ വൃത്തങ്ങൾക്കു യതി കാണുകയില്ല; വലിയ വൃത്തങ്ങൾക്കു പാദത്തിലെ അക്ഷരാധിക്യത്തിനും, വൃത്തസ്വഭാവത്തിനും ചേർന്നു്, ഒന്നോ രണ്ടോ മൂന്നോ നാലോ യതി കാണും. ചില വലിയ വൃത്തങ്ങൾക്കും യതി ഇല്ലെന്നു വന്നേയ്ക്കാം. യതിസ്ഥാനങ്ങളെ പ്രായേണ ലക്ഷണത്തിൽ ചേർത്തു പറഞ്ഞുകാണും.

പാദം നാലും തുല്യമെങ്കിലപ്പദ്യം സമവൃത്തമാം |
അർദ്ധം രണ്ടും തുല്യമെങ്കിലതർദ്ധസമവൃത്തമാം ||൯||
നാലും നാലുവിധം വന്നാലതോ വിഷമവൃത്തമാം |

ഒരു പദ്യത്തിന്റെ നാലു പാദങ്ങൾക്കും ലക്ഷണമൊന്നുപോലെ ഇരുന്നാൽ അതു സമവൃത്തം; അർദ്ധങ്ങൾക്കും, അതായതു്, പ്രഥമതൃതീയപാദങ്ങൾക്കും, ദ്വിതീയചതുർത്ഥപാദങ്ങൾക്കും ലക്ഷണമൊന്നായാൽ അതു് അർദ്ധസമവൃത്തം; നാലു പാദങ്ങൾക്കും ലക്ഷണം വെവ്വേറെ വന്നാൽ അതു വിഷമവൃത്തം.

സാമ്യാർദ്ധസാമ്യവൈഷമ്യം വർണ്ണവൃത്തത്തിലേ വരൂ ||൧൦||

സമവൃത്തം, അർദ്ധസമവൃത്തം, വിഷമവൃത്തം എന്നുള്ള വിഭാഗം വർണ്ണവൃത്തങ്ങൾക്കേ പറയാറുള്ളു. മാത്രാവൃത്തങ്ങൾക്കു സംഭവിച്ചാലും ഈ വിഭാഗത്തെ ഉപയോഗിക്കാറില്ല. മാത്രാവൃത്തവും വർണ്ണവൃത്തവും എന്നാലെന്തെന്നു പറയുന്നു:—

വർണ്ണപ്രധാനമാം വൃത്തം വർണ്ണവൃത്തമതായിടും |
മാത്രാപ്രധാനമാം വൃത്തം മാത്രാവൃത്തവുമായിടും ||൧൧||

ഒരു പാദത്തിന്ന് ഇത്ര വർണ്ണം (അക്ഷരം) എന്നു നിയമമുള്ള വൃത്തം വർണ്ണവൃത്തം; ഇത്ര മാത്ര എന്നു നിയമമുള്ളതു മാത്രാവൃത്തം. മാത്ര എന്നാലെന്തെന്ന് ഉടനെ പറയുന്നു:—

മാത്രയെന്നാൽ ശ്വാസധാരയളക്കമളവാണിഹ |
മാത്രയൊന്നു ലഘുക്കൾക്കു രണ്ടു മാത്ര ഗുരുക്കളിൽ ||൧൯||

ഒരു ലഘുവിനെ ഉച്ചരിക്കാനുള്ള കാലം ഒരു മാത്ര; ഒരു ഗുരുവിനെ ഉച്ചരിക്കാനുള്ള കാലം രണ്ടു മാത്ര, എന്നു കാലംകൊണ്ടുള്ള ശ്വാസമാനമാണ് മാത്ര എന്നു പറയുന്നതു്. ഇനി രണ്ടുവക വൃത്തങ്ങളിലും ലക്ഷണം ചെയ്യുന്നതിൽ സൌകര്യത്തിന്നു വേണ്ടി 'ഗണം' എന്നൊന്നിനെ കല്പിക്കുന്നതിന്റെ സ്വരൂപം കാണിക്കുന്നു. അതിൽ ആദ്യം വർണ്ണവൃത്തങ്ങളിലെ ഗണത്തെ എടുക്കുന്നു:—

മൂന്നക്ഷരം ചേർന്നതിന്നു ഗണമെന്നിഹ സംജ്ഞയാം |

വർണ്ണവൃത്തങ്ങളിൽ മൂന്നക്ഷരം കൂടിയതിന്ന് ഒരു ഗണമെന്നു പേർ.

ഗണം ഗുരുലഘുസ്ഥാനഭേദത്താലെട്ടുമാതിരി ||൨൦||

മൂന്നക്ഷരം ഒരു ഗണം; അക്ഷരം ഗുരുവെന്നും ലഘുവെന്നും രണ്ടുവക; അപ്പോൾ രണ്ടുവക എണ്ണങ്ങളെ മുമ്മൂന്നായി അടുക്കിയാൽ എട്ടു മുറ്റുട്ടുകൾ ഉണ്ടാകാം. എങ്ങിനെയെന്നാൽ—

| | | | |
|---|---|---|---|
| ൧. | — — — | സർവ്വഗുരു | മഗണം. |
| ൨. | ◡ — — | ആദിലഘു— | യഗണം |
| ൩. | — ◡ — | മദ്ധ്യലഘു— | രഗണം |
| ൪. | ◡ ◡ — | അന്ത്യഗുരു | സഗണം. |
| ൫. | — — ◡ | അന്ത്യലഘു | തഗണം. |
| ൬. | ◡ — ◡ | മദ്ധ്യഗുരു— | ജഗണം. |
| ൭. | — ◡ ◡ | ആദിഗുരു— | ഭഗണം |
| ൮. | ◡ ◡ ◡ | സർവ്വലഘു— | നഗണം. |

ഈ ഗണങ്ങൾക്കു വ്യവഹാരസൌകര്യത്തിന്നുവേണ്ടി മ. യ. ര് സ. ത. ജ. ഭ. ന. എന്ന് അക്ഷരങ്ങളെക്കൊണ്ടു മുറയ്ക്കു പേർ ചെയ്തിരിക്കുന്നു. ഗണങ്ങൾക്കു പേരും സംക്ഷേപമായി ലക്ഷണവും ചൊല്ലുന്നു:—

ആദിമദ്ധ്യാന്തവർണ്ണങ്ങൾ ലഘുക്കൾ യരതങ്ങളിൽ |
ഗുരുക്കൾ ഭജസങ്ങൾക്കു; മനങ്ങൾ ഗലമാത്രമാം. ||൨൧||

യഗണ-രഗണ-തഗണങ്ങൾക്കു മുറയ്ക്ക് ആദിമദ്ധ്യാന്തവർണ്ണങ്ങൾ ലഘു, ശേഷം രണ്ടും ഗുരു; ഭഗണ ജഗണ സഗണങ്ങൾക്കു

മുറയ്ക്കു് ആദിമധ്യാന്തവർണ്ണങ്ങൾ ഗുരു; ശേഷം രണ്ടും ലഘു. മഗണം സർവ്വഗുരു, നഗണം, സർവ്വലഘു. ഇവയ്ക്കു് ഉദാഹരണം, മുമ്മൂന്നക്ഷരമുള്ള പദങ്ങളെ ചേർത്തു് ആദ്യക്ഷരത്തിൽ ഗണനാമവും വരുത്തി, ഒരു രാജാവിന്നു് ആശീഃപ്രാർത്ഥനാരൂപമായ ആര്യാവൃത്തംകൊണ്ടു് കാണിക്കുന്നു.

നൃപതി-ജയിക്ക-യശസ്വീ
ഭാസുര-താരുണ്യ-രാഗവാൻ-സതതം |
മാലെന്യേ എന്നു മുറ-
യ്ക്കെട്ടു ഗണത്തിന്നുമത്ര ദൃഷ്ടാന്തം. ||൨൨||

| | | |
|---|---|---|
| നൃപതി | സർവ്വലഘു | നഗണം |
| ജയിക്ക | മധ്യഗുരു | ജഗണം, |
| യശസ്വീ | ആദിലഘു | യഗണം. |
| ഭാസുര | ആദിഗുരു | ഭഗണം. |
| താരുണ്യ | അന്ത്യലഘു | തഗണം. |
| രാഗവാൻ | മധ്യലഘു | രഗണം |
| സതതം | അന്ത്യഗുരു | സഗണം |
| മാലെന്യേ | സർവ്വഗുരു | മഗണം |

ഇനി മാത്രാവൃത്തങ്ങൾക്കുള്ള ഗണങ്ങളെ ചൊല്ലുന്നു:—

നാലു മാത്രയുള്ളൊരു ഗണം മാത്രാവൃത്തങ്ങളിൽ പുനഃ |
സർവ്വാദിമധ്യാന്തഗുരു ചതുർലഘുവുമഞ്ചിതു. ||൨൩||

മാത്രാവൃത്തങ്ങളിൽ നാലു മാത്ര കൂടിയതു് ഒരു ഗണം എന്നാകുന്നു നിയമം. അതു് അഞ്ചുവിധത്തിൽ സംഭവിക്കും. എങ്ങനെ എന്നാൽ:—

| | | | | | |
|---|---|---|---|---|---|
| ൧. | — | — | | സർവ്വഗുരു | കാലം എന്നപോലെ. |
| ൨. | — | ◡ | ◡ | ആദിഗുരു | കാകടി ,, |
| ൩. | ◡ | — | ◡ | മധ്യഗുരു | മഹർഷി ,, |
| ൪. | ◡ | ◡ | — | അന്ത്യഗുരു | കമലം ,, |
| ൫. | ◡ ◡ | ◡ | ◡ | സർവ്വലഘു | കമലിനി ,, |

ഇവയ്ക്കു വർണ്ണവൃത്തങ്ങളിലെ ഗണങ്ങൾക്കുള്ളതുപോലെ പേരുകൾ ഒന്നും ഇട്ടിട്ടില്ല; സർവ്വഗുരു, ആദിഗുരു മുതലായ പേരുകളെ തന്നെ ഉപയോഗിച്ചുവരുന്നു. എന്നാൽ മൂന്നക്ഷരമുള്ള ൨-ാം, ൩-ാം, ൪-ാം ഗണങ്ങൾ മുറയ്ക്കു വർണ്ണവൃത്തങ്ങളിൽ ഉള്ള ഭഗണം, ജഗണം, സഗണം എന്ന പേരുകളെത്തന്നെ ഉപയോഗിക്കാൻ വിരോധമില്ല, ശേഷം രണ്ടുകൾക്കും ലഘുമയം, ഗുരുമയം എന്നും പേർ കല്പിക്കാം.

മാത്രാവൃത്തം, വർണ്ണവൃത്തം എന്നു വൃത്തങ്ങൾക്കു രണ്ടുതരം പറഞ്ഞതിൽ ആദ്യം വർണ്ണവൃത്തങ്ങളെ എടുക്കുന്നു. ഛന്ദസ്സെല്ലാം വർണ്ണവൃത്തത്തിനല്ലാതെ മാത്രാവൃത്തങ്ങൾക്കു യോജിക്കയില്ലല്ലോ. അതിലും എല്ലാ ഛന്ദസ്സുകളെയും കവികൾ ഉപയോഗിക്കാറില്ലെന്നു പറയുന്നു.

അനുഷ്ടുപ്പിൽ താഴ്ന്നവൃത്തമതിഹ്രസ്വമതായിടും |
പ്രകൃതിയ്ക്കുമേൽപോയാലതിദീർഘവുമായിടും ||൧൪||
എന്നോർത്തിവയ്ക്കുള്ളിലുള്ള നൽ ഛന്ദസ്സുകൾ മാത്രമേ |
ഉപയോഗിക്കുമാറുള്ളു പ്രായേണ കവികുഞ്ജരർ ||൧൫||

എട്ടക്ഷരമുള്ള അനുഷ്ടുപ്ഛന്ദസ്സിനു താഴെ ഉള്ള ഛന്ദസ്സുകളിൽ വരുന്ന വൃത്തങ്ങൾക്കു നീളം വളരെ പോരാതെയും, ൨൧ അക്ഷരമുള്ള പ്രകൃതിഛന്ദസ്സിനു മേൽ പോയാൽ നീളം അധികപ്പെട്ടു വരുന്നതിനാൽ ഈ രണ്ടതൃത്തികൾക്കും മദ്ധ്യേ ഉള്ള ഛന്ദസ്സുകളിൽ മാത്രമേ ശ്ലോകങ്ങൾ അധികം കവിപ്രയോഗങ്ങളിൽ കാണുകയുള്ളു.

എങ്കിലും ശാസ്ത്രപൂർത്തിക്കായെല്ലാ ഛന്ദസ്സിലും ക്രമാൽ
വരും പ്രസിദ്ധവൃത്തങ്ങൾക്കോതുന്നിഹ ലക്ഷണം. ||൧൬||

ശാസ്ത്രഗ്രന്ഥത്തിനു ന്യൂനത വരേണ്ട എന്നു കരുതി അപ്രസിദ്ധങ്ങളായ താഴെയും മുകളിലുമുള്ള ഛന്ദസ്സുകളിലും പൂർവ്വാചാര്യന്മാർ പേർ കൊടുത്തിട്ടുള്ള വൃത്തങ്ങൾക്കു് ഇവിടെ ലക്ഷണംചെയ്യുന്നു.

ലക്ഷിക്കവേണ്ടും വൃത്തത്തിൻപാദംകൊണ്ടിഹ ലക്ഷണം |
ചെയ്കയാൽ ലക്ഷണം തന്നെയൊരു ലക്ഷ്യവുമായിടും ||൧൭||

ഇവിടെ ഏതു വൃത്തത്തിനു ലക്ഷണം പറയുന്നോ ആ വൃത്തത്തിന്റെ പാദംകൊണ്ടുതന്നെ ആണു് ലക്ഷണവാക്യം ചമയ്ക്കുന്നതു്; അതിനാൽ ലക്ഷണത്തിനു്, പുറമേ എങ്ങും തേടിപ്പോകേണ്ടതില്ല. ലക്ഷണവാക്യം തന്നെ ലക്ഷ്യവുമായിരിക്കും: ഈ നിബന്ധനപ്രകാരം സമവൃത്തങ്ങൾക്കു് ഒരു പാദംകൊണ്ടും, അർദ്ധസമങ്ങൾക്കു് അർദ്ധപാദം കൊണ്ടും, വിഷമങ്ങൾക്കു് ഒരു പൂർണ്ണമായ പദ്യംകൊണ്ടും ലക്ഷണം നിർദ്ദേശിച്ചിരിക്കുന്നു. എന്നാൽ ആദ്യത്തെ രണ്ടു ഛന്ദസ്സുകളായ ഉക്താത്യുക്തകളിൽ മാത്രം സ്ഥലച്ചുരുക്കത്താൽ പൂർണ്ണമായ പദ്യംകൊണ്ടുതന്നെ ലക്ഷണം നിർദ്ദേശിക്കേണ്ടിവന്നി

ട്ടുണ്ടു്. പിന്നെ ചിലെടത്തും സ്ഫുടതയ്ക്കു വേണ്ടി ലക്ഷണവാക്യത്തെ ശ്ലോകരൂപമായിത്തന്നെ ചെയ്യുകാണും.

ഇതി പരിഭാഷാപ്രകരണം.

---

# സമവൃത്തപ്രകരണം

---

അനന്തരം ആദ്യം വർണ്ണവൃത്തങ്ങളെ എടുക്കുന്നു; അതിലും ഒന്നാമതായി ഉക്താദിച്ഛന്ദസ്സുകളം മുറയ്ക്കു സമവൃത്തങ്ങൾക്കു ലക്ഷണം ചൊല്ലുന്നു.

ഉക്താ (൧)

1. ഗം താൻ |
   ശ്രീ—യാം ‖൧‖

ഉക്താ ഛന്ദസ്സിൽ ഒരു പാദത്തിനു് അക്ഷരം ഒന്നേ ഉള്ളല്ലോ; അതു് ഗുരുവായാൽ ശ്രീ എന്നു പേരായ വൃത്തമാകും. ലക്ഷ്യവും ഈ ലക്ഷ്യണവാക്യം തന്നെ. 'ഗം' ഒന്നാംപാദം; 'താൻ' രണ്ടാംപാദം, 'ശ്രീ' മൂന്നാം പാദം, 'ആം' നാലാം പാദം.

2. ലഘു |
   ഖ ഗ‖ ‖൨‖

ലഘുകൊണ്ടു പാദങ്ങൾ ചമച്ചാൽ ഖ ഗ എന്നു പേരായ വൃത്തം. ഈ ഒററയക്ഷരപാദങ്ങളിൽ യതിഭംഗവും മററും നോക്കാനില്ല.

---

അത്യുക്താ (൨)

3. രണ്ടും ഗം താൻ |
   സ്ത്രീയാം വൃത്തം ‖൨‖

ഗുരുക്കളെക്കൊണ്ടുതന്നെ ചമയ്ക്കുന്ന് അത്യുക്താ ഛന്ദസ്സിലെ വൃത്തത്തിനു സ്ത്രീ എന്നു പേർ.

4. ഇരു ലഘു
   ശിവ മിഹ

രണ്ടക്ഷരവും ലഘുവായാൽ ശിവവൃത്തം.

---

മദ്ധ്യാ (൩.)

5. മം നാരീ ‖൧‖

മഗണംകൊണ്ടു് ഒരു പാദം ചെയ്താൽ മദ്ധ്യാഛന്ദസ്സിൽ 'നാരീ' എന്ന പേരായ വൃത്തമാകും. ഈ മദ്ധ്യ മുതൽ മേലുള്ള ഛന്ദസ്സുകളിലെ വൃത്തങ്ങൾക്കെല്ലാം മുൻ ചൊന്ന ഏർപ്പാടുപ്രകാരം ഒററപ്പാദങ്ങളെക്കൊണ്ടേ ലക്ഷണം ചെയ്യുന്നുള്ളു.

ഒരു പൂർണ്ണശ്ലോകമായ ഉദാഹരണം വേണമെങ്കിൽ

മുഗ്ദ്ധാക്ഷീ
വാഗ്ദേവീ
മാലെന്യേ
പാലിക്ക

എന്നപോലെ ശ്ലോകങ്ങൾ ഊഹിച്ചുകൊൾക.

6. രം മൃഗീ.

രഗണത്താൽ ഒരു പാദം ചെയ്താൽ മൃഗീവൃത്തം.

---

## പ്രതിഷ്ഠാ (൪)

7. മം ഗം കന്യാ ൧

പ്രതിഷ്ഠാഛന്ദസ്സിൽ മഗണവും ഒരു ഗുരുവും ചേർന്നുണ്ടാകുന്ന വൃത്തത്തിനു കന്യ എന്നു പേർ.

8. വേണീ തഗം ൨

തഗണവും ഗുരുവുംകൊണ്ടു പാദം ചെയ്താൽ വേണീവൃത്തം.

---

## സുപ്രതിഷ്ഠാ (൫)

9. മം ഗം ഗം ഗൌരീ ൧

മഗണവും രണ്ടു ഗുരുവും ചേർന്നു് ഒരു പാദമായാൽ ഗൌരീവൃത്തം

10. ജഗം ഗ മാലാ ൨

ജഗണവും രണ്ടു ഗുരുവുമായാൽ മാലാവൃത്തം.

---

## ഗായത്രീ (൬)

11. തം യം തനുമദ്ധ്യാ ൧
12. തം നം വസുമതീ ൨
13. രം ര രത്നാവലീ ൩

---

## ഉഷ്ണിക് (൭)

14. മം സാ ഗാ മദലേഖാ ൧
15. മധുമതീ നഭഗം ൨
16. സരഗം ഹംസമാലാ ൩

---

## അനുഷ്ടുപ് (വ)

### 17. മം മം ഗം ഗം വിദ്യുന്മാലാ ൧

രണ്ടു മഗണവും രണ്ടു ഗുരുവും വിദ്യുന്മാലാ; ഇതിനു മദ്ധ്യത്തിൽ (നാലാമക്ഷരം കഴിഞ്ഞു്) യതി വേണം.

ഉദാ—വിദ്യുന്മാലാസൌന്ദര്യത്തി-
നുദ്ദാമത്വം മന്ദിപ്പിക്കും
ഉദ്യോതത്താലുദ്ദീപിക്കും
വാഗ്ദേവിക്കായ് വന്ദിക്കുന്നേൻ. —സാം

### 18. ഭം ഭഗ ചിത്രപദാ ഗം ൨

രണ്ടു ഭഗണവും രണ്ടു ഗുരുവും ചിത്രപദാ

ഉദാ—ചീർത്തൊരു ചിത്രപദാർത്ഥം
ചേർത്തൊരു ചാരുകവിത്വം
ചിത്തമതിങ്കലുദിപ്പാൻ
ചിത്തനു വാണി തുണയ്ക്കൂ —സാ.

### 19. മാണവകം ഭം തലഗം ൩

ഉദാ—വാണി! ഭവൽപാദയുഗേ
വീണുപണിഞ്ഞൊന്നൊരുനാം
മാണവകൻ മൂകനൊരാം;
വാണിതവൻ സൽക്കവിയായ് —സാം

### 20. രം സമാനികം ജഗം ല ൪

ഉദാ—മാലതീസമാ നികാമ-
മുല്ലസിച്ച കാന്തികൊണ്ടു
വാണിദേവിയെന്റെ നാവിൽ
വാണിടട്ടെ നാണിയാതെ —സാം

### 21. പ്രമാണികാ ജരം ലഗം ൫

ഉദാ—പ്രമാണികാംക്കുമുത്തമ-
പ്രമാണമാം ഭവൽപദം
വണങ്ങിടുന്നു ഞാനിതാ
ഖണക്കമോടു ഭാരതി! —സാം

### 22. നാരാചികാ തരം ലഗം ൬

ഉദാ—നാരായണീനിഷേവിതാ
നാരായവേർ ജഗത്തിനു
നാരാചികാ മഹാപദാം
നേരായ്ത്തുണയ്ക്കു ഭാരതി.

23. തം ജം ലഗവും കബരീ ൭

ഉദാ—കാർകൊണ്ടൽ-തൊഴും-കബരീ
ചൊൽക്കൊണ്ട കൃപാലഹരീ
ചിൽകണ്ഠകമദ്ധ്യചരീ
കൈക്കൊണ്ടിടണം ശബരീ. —സ.

24. മം നം ഫംസരുത ഗം ഗം ൮

25. ജതം വിതാനം ഗഗം കേരം ൯

26. നാഗരികം ഭരം ലഗം ൧൦

ഇനി അനുഷ്ടുപ് ഛന്ദസ്സിൽ വക്ത്രം മുതലായ ചില വിലക്ഷണവൃത്തങ്ങളുള്ളവയെ പറയുന്നു. ഇവയ്ക്കു നിയതമായിട്ടൊരു ഗുരുലഘുവ്യവസ്ഥ ഇല്ലാത്തതിനാൽ ഓരോന്നു പലവിധത്തിൽ വരാം. ഗുരുലഘുക്കൾ മാറിയാലും വൃത്തം മാറാത്തതിനാൽ ഇവ സമവൃത്തങ്ങളിൽ ഉൾപ്പെടുന്നില്ല; വാസ്തവത്തിൽ ഇവയെ വിഷമവൃത്തങ്ങളുടെ കൂട്ടത്തിൽ ഗണിക്കേണ്ടതാകുന്നു. എന്നാൽ പാദത്തിലെ അക്ഷരനിയമം ഭേദപ്പെടുന്നുമില്ല. അതുകൊണ്ടു ഗുരുലഘുക്രമം സംബന്ധിച്ചിടത്തോളം ഈ വൃത്തങ്ങൾ വിഷമങ്ങളും, അക്ഷരങ്ങളുടെ എണ്ണത്തെ നോക്കുന്നപക്ഷം സമങ്ങളും ആകുന്നു.

27. ആദ്യക്ഷരം കഴിഞ്ഞിട്ടു
നസകാരങ്ങൾ കൂടാതെ
നാലിൻശേഷം യകാരത്തെ-
ച്ചെയ്താൽ വക്ത്രമനുഷ്ടുപ്പിൽ ൧൧

ഒന്നാമക്ഷരം കഴിഞ്ഞുള്ള മൂന്നക്ഷരങ്ങൾ നഗണമോ സഗണമോ ആകരുതു്. നാലാമക്ഷരം കഴിഞ്ഞുവരുന്ന മൂന്നക്ഷരങ്ങൾ യഗണമായിരിക്കണം. ഇങ്ങനെ എട്ടക്ഷരത്തിലുള്ള വൃത്തത്തിനു വക്ത്രമെന്നു പേർ.

ഭ യ
ഉദാ—സു/രാസുരർ/കരം വന്ദി/ക്കും

ര യ
സ/രസ്വതീ/ പദദ്വ/ന്ദ്വം

ജ യ
സ/രസീരു/ഹ സങ്കാ/ശം

യ യ
സ/രസം ഞാൻ/നമിക്കു/ന്നേൻ

ഈ ഉദാഹരണത്തിൽ ഒന്നാമക്ഷരം കഴിഞ്ഞുള്ള ഗണം ഭ—ര—ജ—യ—ഗണങ്ങളാകയാൽ അവിടെ ന—സ—ഗണങ്ങൾ വന്നിട്ടില്ല; അതിനപ്പുറമുള്ള ഗണം നാലു പാദങ്ങളിലും യഗണംതന്നെ വന്നിട്ടുമുണ്ടെന്നു കാണുക. ഇതിൽ ആദ്യ

ക്ഷരം ലഘുവും അന്ത്യാക്ഷരം ഗുരുവും ആയിരിക്കണം. എന്നാൽ ആ അക്ഷരങ്ങൾ ഇന്നതു വേണമെന്നു നിബന്ധനയില്ല. ഇഷ്ടംപോലെ ലഘുവോ ഗുരുവോ ആക്കാം.

28. നാലിന്നുപരി, വക്ത്രം താൻ
സമപാദങ്ങൾ രണ്ടിലും
യസ്ഥാനത്തു ജകാരത്താൽ
പഥ്യാവക്ത്രാഖ്യമായിടും ൧൨

വിഷമപാദങ്ങളിൽ മുഴുവനും വക്ത്രത്തിന്റെ ലക്ഷണംതന്നെ. സമപാദങ്ങളിലും ഒന്നാം അക്ഷരം കഴിഞ്ഞുള്ള ഗണത്തിന് വക്ത്രത്തിനുള്ള നിയമംതന്നെ ചെയ്തുകൊണ്ട് നാലാമക്ഷരത്തിനു മേലുള്ള ഗണം മാത്രം യഗണത്തിനു പകരം ജഗണമാക്കിയാൽ അതു പഥ്യാവക്ത്രമെന്ന വൃത്തം.

ഭ യ
ഉദാ—സു/രാസുര ർ / ക ൾ വ ന്ദി / ക്കും
മ ജ
സ/രസ്വത്യാഃ/പദദ്വയം
മ ജ
സ/രസീരു/ഹ സങ്കാ/ശം
യ ജ
സ/രസം ക/മ്പിടുന്നു ഞാൻ

29. പഥ്യാവക്ത്രസമംതന്നെ
കേൾ യുഗ്മവിപുലാഭിധം ൧൩

പഥ്യാവക്ത്രത്തിനു തന്നെ യുഗ്മവിപുല എന്നും പേർ.

30. വിപരീതാദിപഥ്യയാം
പഥ്യാപാദം മറിച്ചിട്ടാൽ ൧൪

പഥ്യാവക്ത്രത്തിന്റെ വിഷമപാദലക്ഷണം സമപാദത്തിനും, സമപാദലക്ഷണം വിഷമപാദത്തിനും ആക്കിയാൽ വിപരീത പഥ്യാവക്ത്രവൃത്തമാകും.

ഉദാ—സരസ്വത്യാഃ പദദ്വയം
സുരാസുരർകളാൽ വന്ദ്യം
സരസം കമ്പിടുന്നു ഞാൻ
സരസീരുഹസങ്കാശം

31. നഗണത്താൽ ചപലയാ-
മോജത്തിൽ ജഗണസ്ഥാനേ ൧൫

വക്ത്രവൃത്തത്തിന്റെ വിഷമപാദങ്ങളിൽ ജഗണത്തിനു പകരം നഗണം ചെയ്താൽ അതു ചപലാവക്ത്രം; സമപാദങ്ങളിൽ നാലിൽപരം നഗണംതന്നെ.

ഉദാ—സരസ്വത്യാഃ പദയുഗം
സുരാസുരർകളാൽ വന്ദ്യം
സരസം ഞാൻ പണിയുവെൻ
സരസീരുഹസങ്കാശം

32. നാലിൽ പിൻ ഭം ഭവിപുലാ ൩൨

നാലാമക്ഷരം കഴിഞ്ഞുള്ള ഗണം ഭഗണമായാൽ ഭവിപുലാ; ഈ ലക്ഷണം നാലുപാദത്തിലും ഒന്നുപോലെ ചെയ്യുന്നമെന്നും, വിഷമപാദങ്ങളിൽ മാത്രം മതി, സമപാദങ്ങളിൽ ആ സ്ഥാനത്തു വക്ത്രലക്ഷണപ്രകാരം യഗണം തന്നെ എന്നും പക്ഷഭേദമുണ്ടു്; രണ്ടുപക്ഷത്തിലും ഉദാഹരണം ഊഹിച്ചുകൊൾക.

33. നാലിൽ പിൻ നം നവിപുലാ ൧൩

34. രമതത്തിൽ മട്ടിതേ താൻ ൧൪

നാലാമക്ഷരം കഴിഞ്ഞു നഗണമായാൽ നവിപുലാ; രഗണമായാൽ രവിപുലാ; മഗണമായാൽ മവിപുലാ; തഗണമായാൽ തവിപുലാ. ജഗണവും യഗണവും വരുന്നതിനു പേരുകൾ പറഞ്ഞിട്ടുണ്ടു്. അതുകൊണ്ടു് ഈ സ്ഥാനത്തിൽ സഗണം മാത്രമേ വരാതെയുള്ളു. എന്നാൽ കവികൾ ഈ വിപുലകളെ എല്ലാം കലർത്തിയാണ പ്രയോഗിക്കാറുള്ളതു് എന്നും പറയുന്നു—

35. രാജങ്ങളിൽ തരംപോലെ
വിപുലാലക്ഷണങ്ങളും
ചേർത്തു പത്ഥ്യാവക്ത്രവൃത്തം
പ്രയോഗിക്കുന്നു സൂരികൾ ൧൫

ഇങ്ങനെ വക്ത്രം, പത്ഥ്യാവക്ത്രം, വിപുലകൾ ഇതെല്ലാം കലർന്നു പ്രയോഗിക്കുന്ന വൃത്തത്തിനുള്ള പേർ ചൊല്ലുന്നു—

36. ആനുഷ്ടുഭമനുഷ്ടുപ്പ്
പദ്യം ശ്ലോകവുമിങ്ങനെ
ഈ വൃത്തത്തിന്നു പലപേർ
ചൊല്ലുമാറുണ്ടു പണ്ഡിതർ ൨൦

ഇങ്ങനെ കലർന്നുള്ള വൃത്തത്തിനു് ആനുഷ്ടുഭം, അനുഷ്ടുപ്പ്, പദ്യം, ശ്ലോകം എന്നു് ഈ പേരുകൾ എല്ലാം ഇച്ഛപോലെ പറയാറുണ്ടു്. ഇനി ഇങ്ങനെയുള്ള അനുഷ്ടുപ്പുവൃത്തത്തിനു കവിസമ്പ്രദായപ്രകാരം സിദ്ധിച്ചിട്ടുള്ള ലക്ഷണത്തെ സൌകര്യത്തിനുവേണ്ടി രണ്ടാമതും എടുത്തുപറയുന്നു—

37. ഏതുമാവാമാദ്യവർണ്ണം; നസങ്ങളതിനപ്പുറം
എല്ലാപ്പാദത്തിലും വർജ്ജ്യം; പിന്നെ നാലിന്റെ
ശേഷമായ് ൨൧

൩൮. സമത്തിൽ ജഗണം വേണം; ജസമോജത്തിൽ വർജ്ജ്യമാം
ഇതാണാനുഷ്ടുഭത്തിൻെറ ലക്ഷണം കവിസമ്മതം ൨൨

൩൯. സമത്തിലാദ്യപരമായ് രേഫവും പതിവില്ല കേൾ
നോക്കേണ്ടതിഹ സർവത്ര കേൾവികളുള്ളൊരു ഭംഗി
[താൻ ൨൩

ആദ്യക്ഷരം ഗുരുവോ ലഘുവോ ആവാം; പിന്നത്തെ മൂന്നക്ഷരം നഗണമോ സഗണമോ അരുത്. ശേഷമേതെങ്കിലും ഗണമാവാം; ഇത്രയും ഭാഗം എല്ലാപ്പാദങ്ങളിലും തുല്യം. ഇനി സമപാദങ്ങളിൽ നാലാമക്ഷരത്തിനു മേൽ മൂന്നക്ഷരം ജഗണമായിരിക്കണം; വിഷമപാദങ്ങളിൽ ആ സ്ഥാനത്തു ജഗണവും സഗണവും മാത്രമരുത്; മറ്റേതെങ്കിലും ഗണമാവാം. സമപാദങ്ങളിൽ ഒന്നാമക്ഷരം കഴിഞ്ഞാൽ നസഗണങ്ങൾ മാത്രമല്ല രഗണവും വർജ്ജിക്കേണ്ടതുതന്നെ. അന്ത്യാക്ഷരം മനസ്സുപോലെ ആകാം. ഇതാണനുഷ്ടുപ്പിൻെറ ലക്ഷണം. ഇതെല്ലാം കേൾവിക്കുള്ള ഭംഗിയെ പ്രമാണമാക്കി കവികൾ ചെയ്തിട്ടുള്ള ഏർപ്പാടാണ്. അതിനാൽ ഈ ലക്ഷണത്തെത്തന്നെ പട്ടികയാക്കിത്താഴെക്കാണിക്കുന്നു—

| വിഷമപാദം | | | |
|---|---|---|---|
| ഗ / ല | മ / യ / ര / ഭ / ത / ജ | മ / യ / ര / ഭ / ത / ന | ഗ / ല |

| സമപാദം— | | | |
|---|---|---|---|
| | മ / യ / ഭ / ത / ജ | | ഗ / ജ ല |

ഏതാനും ഉദാഹരണങ്ങൾ—

ഗ ര മ ഗ
൧. വെ/ള്ളം ജടാ/ന്തേ ബിഭ്രാ/ണം
ഗ ജ ജ ഗ
വെ/ള്ളിമാമ/ല വിഗ്ര/ഹം
ഗ ര യ ല
വെ/ള്ളരമ/ന്ന ഗൌരീ/ശ-
ഗ യ ജ ഗ
മ/ള്ളിലമ്പോ/ടു ചിന്ത/യേ— —ബാലപ്രബോധനം

ത ര മ ഗ

൨. ഇ/ച്ചൊന്നതൊ/ക്കെച്ചെയ്തി/ട്ടും

ഗ ത ജ ഗ

ദോ/ഹിക്കന്/ മഹാസു/രൻ

ല മ യ ഗ

ഇ/ന്നക്കം ദു/ഷ്ടരിൽ പ/റ്റാ

ല മ ജ ഗ

പി/ന്നക്കംതാൻ/ഫലച്ചി/ട്ടും —കു. സം.

ല യ ന

൩. അ/തിനാൽ നി/ങ്ങളുമ/യാ-

ല ഭ ജ ഗ

ല/വൻ മന/മിളക്ക/വിൻ

ല മ യ ഗ

അ/യസ്കാന്ത/പ്രഭാവ/ത്താൽ

ഗ ജ ജ ഗ

കാ/രിരുമ്പി/നെയെന്ന/പോൽ —കു. സം.

ഈ ഉദാഹരണങ്ങൾകൊണ്ടും ലക്ഷണംകൊണ്ടും 'സർവ്വത്ര ലഘു പഞ്ചമം' എന്ന ശ്രുതബോധപ്രകാരമുള്ള നിയമം സ്ഥൂലമാണെന്നു തെളിയുന്നു.

---

## ബൃഹതീ (൯)

40. ചൊല്ലാം മം ന യ ര മണീയം ൧

ഉദാ—കുന്ദേന്ദുദ്യുതി രമണീയം
കണ്ഠം മൂന്നാചകിതിനെല്ലാം
ചിത്തിൽവിത്തൊരു പരതത്ത്വം
ചിത്തത്തിൽ തെളിവരുളേണം —സ. പ.

41. കേൾ മണിമദ്ധ്യം ഭം മസവും ൨

ഉദാ—നിർമ്മലതുല്യം സ്ഫാടികമാം
നന്മണിമദ്ധ്യത്തിന്നെതിരാം
വർണ്ണഗുണത്താൽ വർണ്ണ്യപ്രമതാം
വാണിയുടംഗം കൈതൊഴുവിൻ

42. രം നസം ഫലമുഖിയതാം ൩

43. നനമ ശിശുഭൃതാ വൃത്തം ൪

44. ഭദ്രികാ ർനര ചേരുകിൽ ൫

## പംക്തി (൧൦)

45. സുമുഖീ സസജങ്ങളോടെ ഗു — ൧

ഉദാ—സരസീരുഹമക്ഷമാലികാ
സരസം വരപുസ്തകം ശുഭം
കരപത്മപുടത്തിലേന്തിടും
വരദാ സുമുഖീ ജയിക്കണം—സ.

46. ഭം മ സ ഗം കേൾ ചമ്പകമാലാ — ൨

ഇതിന്നു രുക്മവതി എന്നും പേരുണ്ട്.

ഉദാ—ചമ്പകമാലാ ചുംബികപാലാ
ചന്ദ്രസുഫാലാ ചാരുകപോലാ
ഭാസുര ചെമ്മേ ഭാരതി നമ്മേ
കാത്തരുളേണം കീർത്തിതരേണം—സ.

47. മത്താവൃത്തം മമസഗ ചേർന്നാൽ — ൩

ഉദാ—മാതംഗീ നന്മധുമദമത്താ
മാതംഗത്തിൻ മദഗതിയോടെ
മത്ത്യാമെന്നും മമ വിലസേണം
മിത്ഥ്യാബോധാം സകലമകററാൻ— സ.

48. വൃത്തം ശുദ്ധവിരാൾ മസം ജഗം — ൪

49. രാ ജരം മയൂരസാരണീ ഗം — ൫

50. സാരവതിക്കിഹ ഭം ഭഭഗം — ൬

51. ചൊല്ലാം സുഷമാ തം യം ഭ ഗുരു — ൭

---

## ത്രിഷ്ടുപ് (൧൧)

52. കേളീന്ദ്രവജ്രയ്ക്കു തതം ജഗം ഗം — ൧

ഉദാ—ഭക്തപ്രിയത്താൽ ഭഗവാനുമങ്ങ—
സ്സൽക്കാരമേൽക്കാനുടനേ തുനിഞ്ഞാൻ—
കെല്ലോട മുപ്പാരുമയക്കിയെന്ന
നൽബാണമഭ്ദർപ്പകനും തൊടുത്താൻ—കു. സം.

53. ഉപേന്ദ്രവജ്രയ്ക്കു ജതം ജഗം ഗാ — ൨

ഉദാ—യുവന്നു ചന്ദ്രക്കലപോൽ വളഞ്ഞും
വിളങ്ങി പൂമൊട്ടുടനേ പിലാശിൽ
വനാന്തലക്ഷ്മിക്ക നഖക്ഷതങ്ങൾ
വസന്തയോഗത്തിലുദിച്ചപോലെ—കു. സം.

54. അഥേന്ദ്രവജ്രാംഘ്രിയുപേന്ദ്രവജ്ര
കലൎന്നുവന്നാലുപജാതിയാകും

കവികൾ ഇന്ദ്രവജ്രയേയും ഉപേന്ദ്രവജ്രയേയും കൂട്ടിക്കലൎത്തി പ്രയോഗിക്കുന്നു്
അങ്ങനെ രണ്ടും കലൎന്ന വൃത്തത്തിനു് ഉപജാതിയെന്നു പേർ.

ഉദാ—ഭൃംഗാഞ്ജനച്ചാൎത്തൊടു ചേൎന്നു ചാൎത്തി
മുഖത്തിലോമൽത്തിലകം മധുശ്രീ
ചേലൊത്ത ചെഞ്ചായമൊഴിഞ്ഞു മെല്ലെ
മിനുക്കിനാൾ മാന്തളിരാകുമോഷ്ഠം.—ക. സം.

55. മററുള്ള വൃത്തങ്ങളുമിപ്രകാരമേ
കലൎന്നുവന്നാലുപജാതിതന്നെയാം

ഇന്ദ്രവജ്രോപേന്ദ്രവജ്രകളെപ്പോലെ മററുചില വൃത്തങ്ങളേയും കലൎത്താറുണ്ടു്; അതിനും ഉപജാതി എന്നുതന്നെ പേർ. ലക്ഷണശ്ലോകത്തിൽ ഇന്ദ്രവംശാവംശസ്ഥ വൃത്തങ്ങളെ കലൎത്തി പ്രയോഗിച്ചിരിക്കുന്നു. ഒരേ ഛന്ദസ്സിൽ സ്വല്പഭേദം മാത്രമുള്ള വൃത്തങ്ങളെ അല്ലാതെ ഇങ്ങനെ കലൎത്തി ഉപജാതിയാക്കി പ്രയോഗിക്കാറില്ല.

56. രം നരം ലഗുരുവും രഥോദ്ധതാ ൪

ഉദാ—യാദവക്കു കുരുപാണ്ഡവാദിയിൽ
ഭേദമെന്തു നിരൂപിച്ചു നോക്കുകിൽ
മോദമോടിവിടെയാരു മുമ്പിൽ വ-
ന്നാദരിക്കുമവരോടു ചേരണം—ഭഗവദ്ദൂതു്.

57. സ്വാഗതയ്ക്കു രനഭം ഗുരു രണ്ടും ൫

ഉദാ—കാമപാല-പശുപാല-സമേതൻ
താമസേന രഹിതം പുരി പുക്കാൻ
കാമിനീജനകടാക്ഷമതാകും
ദാമഭൂഷിതമനോഹരരൂപൻ—കൃ. ച.

58. നാലേഴായ് മം ശാലിനീ തം ത ഗം ഗം ൬

മതത ഗഗ ശാലിനീ. അതിനെ യതിക്കുവേണ്ടി നാലും ഏഴുമായി മുറിക്കണം. നാലാമക്ഷരത്തിൽ പദം നില്ക്കണം. പാദാവസാനത്തിൽ പദം മുറിയുന്നതു് എല്ലാ ശ്ലോകത്തിലും വേണ്ടതുതന്നെ. യതിയുടെ കാൎയ്യം ഇതുപോലെ മേൽ പറയുന്ന വൃത്തങ്ങളിലും ഊഹിച്ചുകൊള്ളണം.

ഉദാ—പ്രത്യാദിഷ്ടാം കാമമക്കണ്വപുത്രീം
മത്യാമോൎക്കുന്നീല ഞാൻ വേട്ടതായി
അത്യന്താൎത്തിഗ്രസ്തമാം കിന്തു ചിത്തം
സത്യം താനേ പ്രത്യയിപ്പിച്ചിടുന്നോ—ഭാ. ശാ.

59. വാതോൎമ്മിക്കും മഭതം ഗം ഗ നാലിൽ ൭

ഇതിനും ശാലിനിക്കു് എന്നപോലെ നാലിലും ഒടുവിലും യതി.

60. മൂന്നു ഭ രണ്ടു ഗ ദോധകവൃത്തം ൮

ഭ ഭഭ ഗ ഗ ദോധകവൃത്തം.

61. മാഭ്ന ലം ഗം ഭ്രമരവിലസിതം ൯

മഭനലഗ ഭ്രമരവിലസിതം.

62. മൗക്തികമാലാ ഭതനഗഗങ്ങൾ ൧൦

ഇതിനു ശ്രീ എന്നും പേരുണ്ടു്.

63. ഉപചിത്രമതാം സസസം ലഗം ൧൧
64. ജതം തഗം ഗം വരും കേരളിക്കു ൧൨
65. നജജലഗം വരികിൽ സുമുഖി ൧൩
66. നയഭഗഗം കേൾ മൗക്തികപംക്തി ൧൪
67. ശ്യേനികാഖ്യമാം രജം രലം ഗുരു ൧൫
68. നരരലം ഗവം സമ്മതാഭിധം ൧൬
69. കുമാരിക്കു വേണം യയംയം ലഗം ൧൭
70. താ ജം ജഗഗങ്ങളുപസ്ഥിതാഖ്യം ൧൮
71. നന ഭ ഗുരുയുഗത്തൊടു പൃഥ്വീ ൧൯
72. നന ത ഗുരുയുഗം ചിത്രവൃത്താ ൨൦
73. നയുഗസഗുരുയുഗളം വൃത്താ ൨൧
74. നഗണയുഗരലം ഗ ഭദ്രകാ ൨൨
75. ഉപസ്ഥിതമതാം ജം സം തഗം ഗം ൨൩
76. ഭം ഭഗം ഗുരു ചാരണഗീതം ൨൪

ഈ വൃത്തവും 60-ാമത്തെ ദോധകവൃത്തവും ലക്ഷണം കൊണ്ടു് ഒന്നുതന്നെ.

77. നനനലഘുഗുരു രമണമാം ൨൫
78. നനഭ ഗുരുയുഗം ശുഭജാതം ൨൬
79. ഭം സനലഭ ചേർന്നു ഗുരുവാം ൨൭
80. സസനാ ലഗവും ധരണിയതാം ൨൮
81. നജന ഗഗം ജലധരനീലം ൨൯
82. സജനം ലഗങ്ങൾ ശുഭചരിതം ൩൦

---

## ജഗതി (൧൨)

83. ജതങ്ങൾ വംശസ്ഥമതാം ജരങ്ങളും ൧

ഉദാ—തിരിച്ചു നോട്ടം മയി സമ്മുഖസ്ഥിതേ
ചിരിച്ചു വേറേ ചിലകാരണങ്ങളാൽ
സ്മരിച്ചു മര്യാദ മനോജനെ സ്ഫുടീ-
കരിച്ചുമില്ലങ്ങു മറച്ചുമില്ലവൾ—ഭാ. ശാ.

84. കേളിന്ദ്രവംശാ തതജങ്ങൾ രേഫവും ൨

ഉദാ—മുമ്പോട്ടു പോകുന്നു വപുസ്സു കേവലം
പിമ്പോട്ടു പായുന്നു മനസ്സു ചഞ്ചലം
വാതൂലവേഗം പ്രതിനീയമാനമാം
കേതുവിൻെറ ചീനാംശുകമെന്നപോലവേ—ഭാ. ശാ.

വംശസ്ഥവും ഇന്ദ്രവംശയും ക്രൂടിക്കലന്ന ഉപജാതിക്കു്.

ഉദാ—സൽക്കാരമേകാനയി പാന്ഥ! കേരംക്കോ
തൽക്കാലമിങ്ങില്ല ഗൃഹാധിനായകൻ
പയോധരത്തിൻെറയുയർച്ച കാൺകയാ-
ലീയാധിയെങ്കിൽ പുലരെഗ്ഗമിച്ചിടാം—സാ.

85. ദ്രുതവിളംബിതമാം നഭവും ഭരം ൯

ഉദാ—ശമലമാന്നിടുമീവിഷയങ്ങളിൽ
ഭ്രമമകന്നിനി നിൻകൃപകൊണ്ടു ഞാൻ
ഹിമഗിരീന്ദ്രസുതേ! ശുഭപൂർണ്ണനാ-
യമരണം മരണംവരെയും സുഖം—രവിവർമ്മാ

86. പ്രമിതാക്ഷരയ്ക്കു സജ ചേൻറു സസ ൪

ഉദാ—പ്രമിതാക്ഷരാർത്ഥഗുണ നീ രസമായ്
സുമതിക്കുചേൻറു തിയൊന്നൊരുനാം
ഉരചെയ്തിടും നരനുമങ്ങതുളം
സുരദേശികോപമ സരസ്വതി! നീ—സാ.

87. സഗണം കില നാലിഹ തോടകമാം ൩

ഉദാ—വെളിവായ്‌ ഹൃദയം തവ കന്ദുകമേ!
കളഭാഷിണിതന്നധരം നുകരാൻ
കതുകാൽ കൊതി പൂണ്ടു കതിച്ചതു നീ-
യതിയായവളോങ്ങിയടിച്ചിടവേ—സാ.

88. യകാരങ്ങരം നാലോ ഭുജംഗപ്രയാതം ൩

ഉദാ—നൃപാലൻ മയങ്ങീടുമാറുള്ള കള്ള-
ത്രപാലംബലീലാവിലാസങ്ങളാലേ
കപാലം മുറിക്കാമിനിക്കായവൻകൽ
കൃപാലേശമെന്തിന്നു ചിന്തുന്നു ചിത്തേ—അതിമോഹനനാടകം.

89. ചതുർജ്ജഗണം കില മൗക്തികദാമ ൧

90. നാലു രേഫങ്ങളാൽ സ്രഗ്വിണീവൃത്തമാം ൧

91. മം രണ്ടുംയ്യോഴായ്‌വൈശ്വദേവീ യ രണ്ടും ൯

മ മ യ യ വൈശ്വദേവി; അഞ്ചിലും ഏഴിലും യതി.

| | | |
|---|---|---|
| 92. | ആറാറിഫ തം യം തം യം മണിമാലാ | ൧൦ |
| 93. | നന രര മുറിയും പ്രഭാ ഏഴിനാൽ | ൧൧ |

ഇതിനു പ്രമുദിതവദന എന്നും, ഗൌരി എന്നും പേരുകളുണ്ട്.

| | | |
|---|---|---|
| 94. | നയ നയ വന്നാൽ കുസുമവിചിത്ര | ൧൨ |
| 95. | ജസങ്ങളിണയായ് ജലോദ്ധതഗതി | ൧൩ |

ജസ ജസ ജലോദ്ധതഗതി എന്ന വൃത്തം.

| | | |
|---|---|---|
| 96. | നനയയ പുടമതാമേഴമഞ്ചും | ൧൪ |
| 97. | നഭജരങ്ങൾ വരികിൽ പ്രിയംവദാ | ൧൫ |
| 98. | തം ഭം ജരങ്ങൾ ലളിതാഖ്യവൃത്തമാം | ൧൬ |
| 99. | മം ഭം നാലിൽ ജലധരമാലാ സം മം | ൧൭ |
| 100. | ഇഹ നവമാലികാ നജഭയങ്ങൾ | ൧൮ |
| 101. | നജജര കേൾ യതിയഞ്ചിൽ മാനിനി | ൧൯ |
| 102. | ജരം ജരത്തൊട്ട സുമംഗലാഭിധം | ൨൦ |

ഇതിനു തന്നെ പഞ്ചചാമരമെന്നും പേരുണ്ട്.

| | | |
|---|---|---|
| 103. | ലളിതപദം നജജം യഗണാഢ്യം | ൨൧ |

ഇതിനു താമരസമെന്നും പേർ പറയും.

| | | |
|---|---|---|
| 104. | ചന്ദ്രവർത്മ യതി നാലിൽ രനഭസം | ൨൨ |
| 105. | ഇഹ നനഭര ചേരുകിലുജ്ജ്വലാ | ൨൩ |
| 106. | അഞ്ചിൽ മുറിഞ്ഞാൽ ഭം മസസം ലലനാ | ൨൪ |
| 107. | ദ്രുതപദം വരികിൽ നഭഭയങ്ങൾ | ൨൫ |
| 108. | ദ്രുതഗതിക്കു നഭജങ്ങൾ യകാരം | ൨൬ |
| 109. | അത്രഭസനയം വരുവതു കന്യാ | ൨൭ |
| 110 | സയസം യവും കോകരതാഖ്യവൃത്തം. | ൨൮ |
| 111. | അഞ്ചിൽ മുറിഞ്ഞാൽ ഭതനസ സുഭഗാ | ൨൯ |
| 112. | നനമരലളിതാഖ്യം കേൾ വൃത്തമാം | ൩൦ |

൯൮-ാം വൃത്തവും ലളിതാഖ്യം തന്നെ. ഒന്നു ലളിതു; മറേറതു ലളിതം എന്നു ഭേദം കല്പിക്കാം.

| | | |
|---|---|---|
| 113. | നനഭമ ഗണമെങ്കിലതോ ജ്വാലാ | ൩൧ |
| 114. | ഉജ്ജ്വലമാം ഭനയ ഗണമെങ്കിൽ | |

115. വൃത്തമിഹ ഭസം ജസം സുദതിയാം ൩൩

116. നജനസ ചേരുകിലതിരുചിരം ൩൪

117. നരനരം വരുന്നതു സുഖാവഹം ൩൫

---

## അതിജഗതി (൧൩)

118. ത്രിച്ഛിന്നം മനജരഗം പ്രഹർഷിണിക്കു് ൧

ഉദാ—വീഴുമ്പോൾ ഭുവി നഖകാന്തിയാൽ വെളുത്തും
വാഴുമ്പോൾ ദിവി മിഴിശോഭയാൽ കറുത്തും
ഉന്തുമ്പോൾ കരതലകാന്തിയാൽ ചുവന്നും
പന്തൊന്നെങ്കിലുമിതു് മൂന്നുപോലെ തോന്നും—സാ.

119. സജസം കഴിഞ്ഞു ജഗ മഞ്ജുഭാഷിണീ ൨

ഉദാ—മലയാളികൾക്കു രസമേററമേകുവാൻ
മലയാളഭാഷയതിലുള്ള നാടകം
മലയാതെ നീ പറക നല്ലതൊന്നു പൊൻ—
മലയായെതിർത്തമുലയായ നായികേ—പ്ര. പാ.

120. ചതുര്യ്യതിർഹൃതിരുചിരാ ജഭസ്ജഗം ൩

നാലിൽ യതിയോടെ ജഭസജഗങ്ങൾ അതിരുചിരം.

ഉദാ—സരസ്വതി സ്വതിരുചിരാംഗി ഭാസുരേ
സുരാസുരപ്രവരകിരീടകോടിയിൽ
ചരിക്കുമച്ചരണസരോജമെപ്പൊഴും
സ്മരിക്കുമിച്ചപലനു ബോധമേകണം—സാ.

121. ന ന ത ത ഗുരുവോടേഴിൽ നിന്നാൽ ക്ഷമ ൪

122. നാലാൽ ഛിന്നം മത്യസഗം മത്തമയൂരം ൫

നാലിൽ യതിയോടെ മതയസഗങ്ങളെന്നർത്ഥം.

123. യമം ഭം രം ഗാ കേൾ ചഞ്ചരികാവലിക്കു ൬

124. നസ ര ര ഗ കേൾ ചന്ദ്രലേഖാഖ്യമാറാൽ ൭

125. ന ന ത ത ഗുരു വിഭൃത്തു കേളേഴിനാൽ ൮

ലക്ഷണംകൊണ്ടു് ൧൨൧-ാമത്തെ ക്ഷമവൃത്തവും ഇതും ഒന്നുതന്നെ.

126. ന ത ത തം ഗാ വരുന്നെങ്കിലാമർവല്ലീ ൯

127. സരസാഖ്യമത്ര സജസം സഗവും കേൾ ൧൦

128. ജജം സജഗം വരികിൽ മത്തകാശിനി ൧൧

| | | |
|---|---|---|
| 129. | നജസജഗം വരികിലോ പ്രഭദ്രകം | ൧൨ |
| 130. | ധരാനന്ദിനീ യജസസം ഗുരുവോടേ | ൧൩ |
| 131. | ന ന ന ന ഗുരുവൊട്ടുമംഗലഹരണം | ൧൪ |
| 132. | ന ന ന യ ഗുരുവൊട്ട നവതാരുണ്യം | ൧൫ |
| 133. | നജ നസഗം കില ലളിതശരീരം | ൧൬ |
| 134. | ന ന ഭ ഭ ഗുരു ചേരുകിലോ രമണം | ൧൭ |
| 135. | ഭം സനന ഗുരുക്കളിഹ രജനിയാം | ൧൮ |
| 136. | സനജം നഗമിഹ ഭൂഷണഹരണം | ൧൯ |
| 137. | വസുധാവൃത്തമിഹ സഭനജം ലഘു | ൨൦ |
| 138. | അവനിക്ക വരും സസനജലം കില | ൨൧ |
| 139. | ന ന ത ന ഗുരുവും മംഗളഫലകം | ൨൨ |

---

## ശക്വരീ (൧൪)

140. ചൊല്ലാം വസന്തതിലകം തഭജം ജഗംഗം ൧

ഈ വൃത്തത്തിന് സിംഹോന്നത, ഉദ്ധർഷിണി, സിംഹോദ്ധതാ, വസന്തതിലകം എന്നു പലവിധം പേരുകളുണ്ട്.

ഉദാ—ക്ഷിപ്രപ്രസാദിഭഗവാൻ ഗണനായകോ മേ
വിഘ്നങ്ങളം തീൎത്തു വിളയാടുക സർവ്വകാലം
സർവ്വത്ര കാരുണി സരസ്വതിദേവി യന്നെൻ—
നാവിൽ കളിക്ക കമലേക്ഷു നിലാവുപോലെ—കീൎത്തനം.

141. ഇന്ദുവദനയ്ക്കു ഭജസം ന ഗുരു രണ്ടും ൨

ഉദാ—വെണ്മതികലാഭരണനംബിക,ഗണേശൻ
നിൎമ്മലഗുണാകമല,വിഷ്ണുഭഗവാനും
നാന്മുഖനുമാദികവിമാത്രു ഗുരുഭൂതർ
നന്മകൾ വരുത്തുക നമുക്ക ഹരിരാമ—൨൪ വൃത്തം.

| | | |
|---|---|---|
| 142. | നജഭജലങ്ങളും ഗുരുവതും പ്രമദാ | ൩ |
| 143. | നരനരങ്ങളും ലഗമതും സുകേസരം | ൪ |
| 144. | അഞ്ചിൽ തട്ടും മം തനസഗഗമസംബാധാ | ൫ |
| 145. | നനരസലഗ കേശം നട്ടകപരാജിതാ | ൬ |

നടക്ക-മദ്ധ്യേ. ഏഴാമക്ഷരത്തിൽ യതി.

146. മം സം മം ഭഗം ചേർന്നേഴാമെങ്കിലലോലാ ൭
147. നനഭന ലഗവും പ്രഹരണതിലകം ൮
148. നജഭജ ഗംഗമെട്ടിലവകിൽ കുമാരീ ൯
149. യതിയഞ്ചിലായ് സജസയങ്ങൾ പഥ്യാ ലഗാ ൧൦

ഇതിനുതന്നെ മഞ്ജരിയെന്നും പേർ.

150. ചേർന്നാൽ തയ സം ഭം ഗഗവൃത്തം മദനാർത്താ ൧൧
151. ഭം ന ന ന ലഘുഗുരു ഗരിശിഖരമാം ൧൨
152. നജന സരോരുഹമിഹ സലലത്തൊട്ടു ൧൩
153. ന ന ഭ സ കമലാകരമിഹ ലം ലഘു ൧൪
154. കരുണാകരമിഹ സ ന ന ന ലഘുഗം ൧൫
155. നജനനലം ഗുരുവുമിഹ വലജമാം ൧൬
156. സനജം നലലവുമത്ര ഹി ശുഭഗതി ൧൭

---

## അതിശക്വരീ (൧൫)

157. നനമയയുഗമെട്ടിൽ തട്ടണം മാലിനിക്കു് ൧

നനമയയ മാലിനി; എട്ടിൽ യതി.

ഉദാ—ഇതിലെഴുതിയിരിക്കും മാമകേ നാമധേയേ
പ്രതിദിനമൊരു വർണ്ണം വീതമായെണ്ണണം നീ
അതിനുടയ സമാപ്ത്യാവസ്ഥദീയാവരോധം
മതിമുഖിദയിതേ! ത്വാം നേതുമാളെത്തുമെന്നു്—ഭാ.ശാ.

158. നനതഭരമതെട്ടാൽ മുറിഞ്ഞുപമാലിനീ ൨
159. നഗണയുഗയുഗളമൊട്ടു സ ശശികലാ ൩

നാലു നഗണവും ഒരു സഗണവും എന്നർത്ഥം; അതായതു് പതിനാലു ലഘുവും ഒരു ഗുരുവും.

160. മം താനഞ്ചും ചേർന്നീടുന്നെങ്കിൽ കാമക്രീഡാ [വൃത്തം ൪
161. നജഭജരങ്ങളാൽ വരുമിഹ പ്രഭദ്രകം ൫
162. യതിയഞ്ചിലായ് സജന നയഗണമതേലാ ൬
163. ഏഴെട്ടായിട്ടു വന്നാൽ മമ്മം യയം ചന്ദ്രലേഖ ൭

ഏഴിൽ യതി; മരമയയഗണങ്ങൾ.

164. രേഫമഞ്ചൊന്നു ചേരുന്നെങ്കിലോ ചന്ദ്രരേഖാ-
[ഖ്യമാം ൮

165. യതിയഞ്ചിലായ് സജനനസമിഹ ളമാം ൯

166. നയനയമം ചേരുകിലതുവൃത്തം സംസാരം ൧൦

167. കൂടിച്ചേർന്നാൽ മഭസഭസം കേൾ സകലകലം ൧൧

168. ചൊല്ലാം വൃത്തം സാരസകലികാ മതനഭസം ൧൨

169. സതനം തം യം മരകത നീലാഭിധവൃത്തം ൧൩

---

അഷ്ടി (൧൬) ൧

170. ജരം ജരം ജഗം നിരന്നു പഞ്ചചാമരം ൨

[അല്ലെങ്കിൽ] ലഗം നിരന്നു പത്തുമാറു പഞ്ചചാമരം.

ഉദാ—ഗജോപരിസ്ഥനായ് തെളിഞ്ഞണഞ്ഞു നീയിതിത്രയും
രജോഗുണാന്ധനായകാലെ നീയുമാത്തു നിൻറെ
പ്രജാദിയും ജനാന്ധരായി വന്നിടട്ടെ ഹന്ത! സ-
ദ്വിജാഢ്യനായൊരേഷ ഞാനുരച്ചിടും വചസ്സിനാൽ—പീ. വി. ഉ.

171. അഞ്ചു ഭകാരമിഹാശു ഗതിക്കൊടുവിൽ ഗുരുവും

ഉദാ—പത്മജവല്ലഭതന്നുടെ തൃപ്പദയുഗ്മമതാ-
മുന്മിഷദംബുരുഹത്തിലമന്ദ രജോവിസരം
എന്മനമാകിന ദർപ്പണമെപ്പോഴുതും കഴകി-
ക്കല്മഷമെന്നിയെ നിർമ്മലമാക്കി വിളക്കിടണം—സാ.

172. ശൈലശിഖയ്ക്കു കേൾ ഭരനഭം ഭഗണം ഗുരുവും ൩

ഉദാ—താപസപുത്രിതൻ പരിണയസ്മരണാപഹമാം
താമസവൈകൃതേന മമ മാനസസമുജ്ഝിതമായ്
താപസമർപ്പണത്തിനു തുനിഞ്ഞ മനോഭവനാൽ
ചാപമതിങ്കൽ മാർഗ്ഗണയുമാത്തു നിവേശിതമായ്—ഭാ. ശാ.

173. ഛാന്ദസീവൃത്തമാം രേഫമഞ്ചിനു മേലേകകംഗം ൪

ഉദാ—ശാലയിൽ ചൂഴവേ കണ്ഠധിഷ്ണ്യസ്സമിദ്ധിസ്സമിദ്ധ്യാ
നാല്വഭാഗേഷു സംസ്തീർണ്ണദർഭാ വിതാനാഗ്നയോഽമീ
ചാലവേ ഹവ്യഗന്ധൈരപഘ്നന്ത ഏനസ്സമസ്തം
പാലനംചെയ്ക വകാലം—ദ്വാ. ശാ.

174. വന്നിടുകിൽ ഭരം നരനഗങ്ങൾ ധീരലളിതാ ൫

175. നജഭജരങ്ങളോടു ഗുരു വാണിനീതിവൃത്തം ൬

ഈ വാണിനിക്കു ഭാരതി എന്നും പേർ പറയും.

176. നനനനനന ഗുരു വരുവതു പരിമളമാം ൭

177. ഉണ്ടാം വൃത്തം മഭന ജനഗവും രുചിരതരം ൮

178. നന തന മഗവും സാരസനയനാഖ്യം വൃത്തം ൯

179. നയനയസം ഗം വരുവതു വൃത്തം രസരംഗം ൧൦

180. ഭംസസസഭഗങ്ങൾ കലർന്നിടുകിൽ പത്രലതാ ൧൧

181. കമനീയമതാം സഗണങ്ങളൊരഞ്ചൊടുവിൽ ഗം ൧൨

182. അമലാഖ്യം സഭസഭസം പിന്നൊരു ഗുരുവുംകേൾ ൧൩

183. നജയഭസം ഗുരുവോടും ചേർന്നു ഗിരിസാരം ൧൪

184. തം തം തസം തം ഗമത്രാദിമുദിതം കേൾ വൃത്തമാം ൧൫

---

## അത്യഷ്ടി (൧൭)

185. യതിക്കാറിൽ തട്ടും യമനസഭലം ഗം ശിഖരിണി ൧

ഉദാ—അതിക്രൂരം ബാണം കുസുമതതിയിൽ ചെങ്കനലുപോൽ
പതിപ്പിച്ചീടൊല്ലാ പരിമൃദുലയാമീ മൃഗതനൌ
നിതാന്തം നിസ്സാരം ബത! മൃഗമതിൻ ജീവനെവിടെ
കൃതാന്തം ദൈത്യാനാം തവ ച കടുബാണങ്ങളെവിടെ—ഭാ. ശാ.

186. ജസം ജസയലങ്ങളും ഗുരുവുമെട്ടിനാൽ പൃഥ്വിയാം ൨

ഉദാ—ഭ്രമിക്കിനിവെഴുന്ന നിൻ കണവനിങ്ങു വന്നീടവേ
ശ്രമക്കുറവിനൊന്നുമേയുപചരിച്ചതില്ലെങ്കിലും
അമായമധുവൂർന്നിടും മൊഴികൾ പോലുമോതാതെ നീ-
യിമച്ചുമിഴിവെന്നിയേ സഖി മിഴിച്ചിടുന്നെന്തെടോ—രസം നീ.

187. മന്ദാക്രാന്താ മഭനതതഗം നാലുമാറേഴുമായ്ഗം. ൩

ഉദാ—പാലിക്കാനായ് ഭുവനമഖിലം ഗോകുലേ ജാതനായി-
ക്കാലിക്കൂട്ടം കലിതകുതുകം കാത്ത കണ്ണന്നു ഭക്ത്യാ
പീലിക്കോലൊന്നടിമലരിൽ നീ കാഴ്ചയായ്‌വെച്ചിടേണം
മൌലിക്കെട്ടിൽ തിരുകുമതിനെത്തീർച്ചയായ് ഭക്തദാസൻ—മ. സം.

188. നസമ രഹരിണിക്കാറും പത്തും മുറിഞ്ഞു രസം ലഗം ൪

ആറിലും പത്തിലും ഒടുവിലും യതി. ആറ്, നാല്, ഏഴ്; എന്നു മുറിക്കണം.

ഉദാ—പരിഭവഭയാദ്വ്യേനായുക്തം ഗൃഹീതമതായി നീ-
യൊരുപൊഴുതുമെൻമാഹാത്മ്യത്താൽ പിഴച്ചതുമില്ല നീ
പരിഹൃതമതായ് തേനാദ്യത്വം സുതവ്യസനത്തിനാൽ
പരിചിതമഥാപി ത്വാം ശസ്ത്രേ! ത്യജിച്ചിടുമിന്നു ഞാൻ—വേ. സം.

189. പത്തിനു വംശപത്രപതിതം ഭര നഭനലഗം ൫
190. നജഭജജമേഴിനാൽ യതിജലം ഗുരു നർക്കുടകം ൬
191. നനമര ഹരിയാറും പത്തും നിറുത്തി സലംഗുരു ൭
192. യഭം കാന്താ നരസലഘുവാ ഗ നാലിനു പത്തിനും ൮
193. സ സജം ഭജഗം ഗ പത്തുമേഴുമിഹ ചിത്രലേഖ ൯
194. നഗണഭശദലമിരു ഗുരുവൊടു മണിദീപം ൰

അഞ്ചു നഗണവും രണ്ടു ഗുരുവും അതായതു്, പത്തു ലഘുവും രണ്ടു ഗുരുവും.

195. ഭം സനനനഭഗം ഗമിഹ വരികിലോ പരിണാമം ൰൧
186. നനഭനയഗഗം വരുവതു രമണീവൃത്തം കേൾ ൰൨
197. നനതനഭഗഗം കേളിഹ സുലലാമമതേഴാൽ ൰൩
198. ജഗതീതിലകം സസനജനത്തൊടു ഗുരു രണ്ടും ൰൪
199. നജനഭഭം ഗുരു ഗുരു ചേർന്നിടുകിൽ സുശരീരം ൰൫
200. നജനസഭം ഗുരു ഗുരു ഗുണജാലം കില വൃത്തം ൰൬
201. പുളകാഭിധമാം സസനയനത്തോടു ലഘു ഗുരു ൰൭
202. നനഭസഭഗഗങ്ങളിഹ തുടർന്നാൽ മദനീയം ൰൮
203. ശ്രവണീയാഭിധവൃത്തം സഭതം യം നലഗമൊടേ ൰൯

---

## ധൃതി (൰൮)

204. രം സജം ജഭരേഫമിഗ്ഗുണയോഗമത്ര ഹി മല്ലികാ ൧

ഉദാ—അഞ്ചിതദ്യുതി ചൂതപുഷ്പധനുസ്സ്വഴണ്ണൊരു വീരനാം
പഞ്ചബാണനുനിന്നെ ഞാനിഹ സഞ്ചിതാദരമേകിനേൻ
കുഞ്ചിതാളകമാർ മനസ്സിനു ചഞ്ചലത്വവിധായകം
തഞ്ചമോടു ഭവാധുനാ പുനരഞ്ചിലേറിയ സായകം—ഭാ. ശാ.

205. കേളിഹരമണം ഭസനജനം സഗണമൊടൊട്ടുവിൽ ൨
206. എട്ടിലഞ്ചിലൊട്ടുവിൽ രം നജയം ഭം രം ഹരനർത്തനം ൩
207. ഭം ഭനനം ഭസമിഹ തുടരുകിലോ ഭവതരണം ൪
208. ഭം ഭനജം നസഗണമിഹ ചേർപ്പതു കരകമലം ൫
209. ചേൻവരികിലത്ര ഭസനനഭസം കില സുകൃതം ൬
210. സനജം നഭസഗണങ്ങളൊടിഹ ശങ്കരചരിതം ൭
211. സനനം നയസഗണമിഹ വരുവതോ ശ്രീസദനം ൮
212. അഞ്ചാറേഴായ് മം കുസുമിതലതാവേല്ലിതാ തം
[ന്യയം യം ൯
213. ദശയതിയലസയ്ക്കുവേണം നനം നാലു രേഫങ്ങളും ൧൦
ഇതിനു ദിശ എന്നും ദശ എന്നുംകൂടി പേരുകളുണ്ടു്.
214. അഞ്ചാറേഴെന്നായ് മം മം ഭമയം യം സിംഹ
വിസ്ഫൂർജ്ജിതത്തിൽ. ൧൧
215. എട്ടഞ്ചും പുനരഞ്ചു മം സജനഭരം ഹരിണപ്ലുതം ൧൨
216. നയുഗളമിഹ നാലു രേഫങ്ങളോടേ മഹാമാലിക ൧൩
217. അഞ്ചുഭകാരമിഹാശ്വഗതിക്കു സകാരവുമൊട്ടുവിൽ ൧൪

---

## അതിധൃതി ൧൯

218. പന്ത്രണ്ടാൽ മസജം സതംതഗുരുവും ശാർദ്ദൂല-
വിക്രീഡിതം ൧

ഉദാ—രാവിപ്പോഠം ക്ഷണമങ്ങൊട്ടങ്ങിടുമുഷസ്സെങ്ങും പ്രകാശിച്ചിടും
ദേവൻ സൂര്യനുദിക്കുമിക്കമലവും കാലേ വിടൎന്നീടുമേ
ഏവംമൊട്ടിനകത്തിരുന്നളി മനോരാജ്യം തുടൎന്നീടവേ
ദൈവത്തിൻ മനമാരുകണ്ടു, പിഴുതാൻ ദന്തീന്ദ്രനപ്പത്മിനീം—സാ.

219. മുറിഞ്ഞാറാറേഴും യമനസരരം മേഘവിസ്ഫൂർജ്ജി-
തം ഗം ൨

ഉദാ—മുദാ മൂലാധാരേ ജലഭരനമന്മേഘവിസ്ഫൂർജ്ജിതത്താൽ
മദിക്കും വിദ്യുത്തിൻസ്ഫുരിതമതിനോടൊത്തൊരാഭോപമോടെ
ഉദിച്ചിടും നാദാത്മകവിമലസൂക്ഷ്മാംഗസംലക്ഷണീയം
സദാ ശബ്ദബ്രഹ്മാമൃതലഹരിയാം ദേവിയെന്നെത്തുണയ്ക്കു—സാ.

220. മുറിഞ്ഞാറാറേഴും യമനസജജം ഗുരുമ്മകരന്ദികാ ൩
221. നഭരസം ജജഗം നിരന്നുവരുന്നതാം ഭ്രമരാവലി ൪
222. ചൊല്ലാമത്ര മസം സതജം യംഗം മണിദീപ്ത്യ-
[ഭിധം വൃത്തം ൫
223. വാണീവൃത്തം മഭസയയം സഗണമഥൈകം
[ഗുരുവും കേൾ ൬
224. നനഭനജനഗങ്ങളിഹ വരികിലോ പ്രഥമചപലം ൭
225. വൃത്തമതുണ്ടാം കമലാക്ഷാഖ്യം ഭതയഭസം
[സഗമൊത്താൽ ൮
226. അമലതരാഭിധമിഹ ന ജനം സനനഗ വരികിൽ ൯
227. ഇഹ നജനം നജനമൊരു ഗുരുവൊടേ കുവലിനിയാം ൧൦
228. സനനം നനസമൊരു ഗുരുവുമിഹ കില കുലപാലം ൧൧
229. നനനമൊടു ജനസമൊടുവിൽ ഗുരു സുഖകരവൃത്താ ൧൨
230. ധ്രുതകുതുകമതാം നനഭം ഭനനമൊരു ഗുരുവൊടേ ൧൩

---

കൃതി (൨൦)

231. മൂന്നുവട്ടമിങ്ങു രേഫജങ്ങൾ ചേർന്നു ഗലങ്ങൾ
[വൃത്തമെന്നു ൧

രജ രജ രജ ഗല അല്ലെങ്കിൽ ഗുരു ലഘു എന്ന ക്രമത്തിൽ ൨൦ അക്ഷരം ചേർന്നു വൃത്തമെന്നു പേരായ വൃത്തം.

ഉദാ—മോഹമാകുമന്ധകാരസന്തതിസ്ഫുരിച്ചുയർന്നിടുന്ന ബോധ-
മോഹനാർക്കരശ്മിയായിടും സരസ്വതീപദാരവിന്ദരേണു
ചീർത്തമൌഢ്യമായ പങ്കഭാരമാണ്ടു കണ്ണമായി മേവിടുന്ന
ചിത്തദർപ്പണം കണക്കിലൊന്നതേച്ചഹോ തെളിച്ചിടേണമിന്നു്— സ്വ.

232. ഏഴേഴാറായി നിൽക്കും മരഭന യഭവും ലംഗം സുവദനാ ൨
233. ഉല്പലമാലികാ ഭനഭം ഭരലംഗുരുവും വരുന്നതാം ൩
234. ശാർദ്ദൂലാദൗ ഗുരുവൊന്നു ചേർത്തിടുകിലോ മത്തേഭ
[വിക്രീഡിതം ൪

മുൻ ഛന്ദസ്സിൽ പറഞ്ഞ ശാർദ്ദൂലവിക്രീഡിതത്തിന്റെ ആരംഭത്തിൽ ഒരു ഗുരു ചേർത്താൽ അതു മത്തേഭവിക്രീഡിതം.

235. നജജനനം നഗണം ഗുരുയുഗമൊടു വരുവതു പാത്രം ൮

236. ഇഹ കില കാരീരമതാം നം ഝം സതനഭഗം
ഗുരുവോടേ ൯

237. നനവുമഥ നനവുമഥ സനലഗവുംമധുരതരം ൧

238. ഇഹ വൃത്തം സഭ സഭമോടേ സഭഗഗ ചേർത്താൽ
വനമാലം ൨

239. നജജനനം നഗഗം ഗണമിഹ വരുവതു ഭവസാരം ൩
ലക്ഷണംകൊണ്ടു് 235-ാമത്തെ പാത്രാ എന്ന വൃത്തവും ഇതും ഒന്നുതന്നെ.

240. ഇഹ കില ഗംഗാവൃത്തം കേരം നയമനനഭഗം
ഗുരുവോടേ ൪൦

241. ഇഹ രസപാത്രാഖ്യം നഝഭാ തംനഭ ഗ ഗ
ചേർന്നിടുകിൽ കേരം ൪൫

---

## പ്രകൃതി (൨൫)

242. ഏഴേഴായ് മൂന്നു ഖണ്ഡം മര ഭന യയയം
സ്രഗ്ദ്ധരാവൃത്തമാകും. ൫

ഉദാ—താരിൽ തന്വീകടാക്ഷാഞ്ചലമധുപകലാ-
രാമ!രാമാജനാനാം
നീരിൽതാർബാണ! വൈരാകരനികരതമോ-
മണ്ഡലീചണ്ഡഭാനോ!
നേരെത്താതോരു നീയാം തൊടുകറി കളയാ-
യ്കെന്നമേഷാ കളിക്കും-
നേരത്തിന്നിപ്പുറം വിക്രമനൃവര! ധരാ
ഹന്ത കല്പാന്തമായേ. —പ്രസം ൩.

243. രം നരം നര നരം നിരന്നുവരുമെങ്കിലോ
കുസുമമഞ്ജരീ ൨

ഉദാ—കണ്ണൊനാളമഴകിൽ തിരിച്ചരപദം രഥം
പിറകിൽ നോക്കിയും
കണ്ണമായ് ശരഭയേന കണ്ണമതു പൂർവകായം-
ഗതമാക്കിയും!

ഇങ്ങൽകൊണ്ടു വിദ്രുതാൻമുഖാൽ പഥി
ചവച്ച ദർഭകം പതിക്കവേ
കണ്ടുകൊൾക കുതികൊണ്ടു കിഞ്ചിദവനൌ
ഭൂശം നഭസി ധാവതി. —ഭാ. ശാ.

244. സലിലനിധിക്കു വേണ്ടമിഹ കേൾ നജഭം
ജജജജങ്ങൾ രേഫവും ൩൨

245. ഇഹ സം ജസം ജസജസം തുടൎന്നുവരു
മെങ്കിലങ്ങു തടിനീ ൪

246. ഇരുപതു ലഘുവൊരു ഗുരുവൊടൊട്ടുവി-
ല്ലതിരുചിരമതാം 5

247. നഭനഭം നഭരമൊടു ചേൎന്നു
കുമുദിനീസമഭിഖ്യമാം ൬

248. ചേൎന്നാൽ തനനയ നജയമുള്ളാകും
ശശികലയാകിയ വൃത്തം ൭

249. നയനയനത്തോടിഹ ജയ ചേൎന്നാൽ
വരുന്നു കേൾക്ക കളത്രം വ്യ

250. സഭഭത്തോടിഹ ഭം സസനയ ചേരുകി-
ലേൎപ്പെട്ടമനപായം ൯

251. സനസം നജനസവുമൊത്തുവ ി
ലോത്തുക രവിരദനം ൧൦

252. നജയനയം നയമോടോ വരുവതു
വൃത്തം നൃപതിലപ്ലാമം ൧൧

---

ആകൃതി (൨൨)

253. മത്തേഭസംജ്ഞമിഹ വൃത്തം ധരിക്ക
തഭയത്തോടു ജം സരനഗം ൧

ഉദാ—മുട്ടാതെയെന്നുമൊരു പട്ടാട തന്നെ
തവ കിട്ടാത്തതോ പശുപതേ
കേട്ടാലുമെന്തു ബത കാട്ടാനതൻെറ
തുകിൽ കെട്ടായ്വരുമോ കുതുകം!

പിട്ടായൊരിക്കലൊരു കാട്ടാളവേഷ—
മത്തു കെട്ടാൻ തുനിഞ്ഞതു വശാൽ
മട്ടായതെന്നുമയി കാട്ടാനിതെന്തു
കൊതി പട്ടാങ്ങതാരുമറിയാ—സ. പ.

254. ഭദ്രകവൃത്തമാകുമിഹ ഭം രനം
രന രനം ഗ പത്തിലവകിൽ ൨

255. ഏഴു ഭകാരമൊരേവരിയായൊടുവിൽ
ഗുരുവും മദിരയ്ക്കു വരും ൩

256. നരനരേഫനം രനഗുരുക്കളും
തുടരുകിൽ തരംഗിണിയതാം ൪

257. നയസഭനം നം സഗ ചേൎന്നാലിഹ
വരുവതരുളിടുക ലക്ഷ്മി ൫

258. കമലദിവാകരമിഹ നജനംസനനമ
ഗുരുവോടേ വന്നാൽ ൬

---

വികൃതി (൨൩)

259. ഇഹ പതിനൊന്നിൽനിന്നു നജഭം ജഭം
ജഭലഗങ്ങളശ്വലളിതം ൧

260. മത്താക്രീഡയ്ക്കു ട്ടേഴെട്ടായ് മമതനനനമൊടു
നന ലഘു ഗുരുവിഹ ൨

361. വരുമിഹ മഞ്ജുളാ നജഭജം ഭജം ഭലഗ
മൊത്തുചേൎന്നുവരികിൽ ൩

ലക്ഷണങ്ങൾകൊണ്ടു നോക്കിയാൽ അശ്വലളിതവും മഞ്ജുളയും ഒന്നാണെന്നു കാണാം.

262. ചേൎത്തിടുകിൽ ഭഗണങ്ങളൊരേഴൊടു
രണ്ടു ഗുരുക്കൾ സരോജസമാഖ്യം ൪

263. നജനസനം നഭഗഗ വരുകിൽ കില
മണിഘൃണിയാമിഹ വൃത്തം ൫

—**—

സംകൃതി (൨൪)

264. അഞ്ചിഹ പന്ത്രണ്ടിവകളിൽ മുറിയും ഭം തനന
സംഭനയമിഹ തന്വീ ൧

265. ന ന ന നമൊടിഹ ര ര ര ര വിലാസിനീ—
സംജ്ഞമാം വൃത്തമുണ്ടായിടും. ൨

266. ജജ ഭസജമേഴിലും യതി പതിനെട്ടിലും ൩
ജസജസം ഗുരുവിക്ക ലളിതം ൩

267. അഞ്ചിണയെട്ടിൽ ക്രൌഞ്ചപദാഖ്യം
ഭമസഭനനന യഗണമിഹ ചേർന്നാൽ ൪
പത്തിലും പതിനെട്ടിലും യതിയെന്നർത്ഥം.

268. നന ഭമ സനനത്തൊടു സം ചേർന്നാ-
ലുളവാമിഹ മധുകരകളഭം ൫

269. സഭമോടേ ഭസനം ജനസവുമെന്നിവ
വരികിൽ കില ഗുണസദനം. ൬

—:o:—

## അഭികൃതി (൨൫)

270. ക്രൗഞ്ചപദാഖ്യം വൃത്തമതാകും ഭമസഭ
നഗണ യുഗള യുഗള ഗുരു ൧

271. രേഫമൊന്നു സകാരമൊന്നു ജകാരമൊ-
രാറൊടുവിൽ ഗുരുവൊന്നു കമുദപതി ൨

272. നനഭമൊടു സസം നജനഗവും വരുകിൽ
കരുതിടതാം മണിമകുടം ൩

273. ഭംനജജന സഭസം ഗുരുവും തുടരുകി-
ലതു വൃത്തം ശശധരബിംബം ൪

## ഉൽകൃതി (൨൬)

274. എട്ടാൽ മൂവാറോടൊന്നാലും മമത നയുഗ
നരസലഗം ഭുജംഗവിജൃംഭിതം ൧

275. ജകാരസനഭത്തൊടു ജകാരസനഭം
ലഘുഗുരുക്കളിഹ ശംഭുനടനം ൨

276. നജന നയത്തൊടു സനനല ഗുരുവും ചേർന്നു
വരുന്നതു പറക കരഭം ൩

277. എട്ടുഭകാരമിരണ്ടു ഗുരുക്കളുമാസ്വരികിൽ
കരുതീടതു ചന്ദനസാരം ൪

278. രേഫവും ജകാരവും കലർന്നൊരെട്ടുപിന്നെ
ലംഗവും ധരിക്ക കന്യകാമണിയാം ൫
രജ രജ രജ രജ ലഗ എന്നു ചേർന്നുവന്നാലെന്നർത്ഥം

ഇതി സമവൃത്തപ്രകരണം.

—oo—

# അർദ്ധസമവൃത്തപ്രകരണം

അനന്തരം അർദ്ധസമവൃത്തങ്ങളെ എടുക്കുന്നു—

1. വിഷമേ സസജം ഗവും, സമേ
   സഭരം ലം ഗുരുവും വിയോഗിനീ

ഒന്നും മൂന്നും പാദങ്ങളിൽ സസജഗ; രണ്ടും നാലും പാദങ്ങളിൽ സഭരലഗ.

ഉദാ—കരുണാമൃതയോരണിക്കഹോ
വരുണാവാസമതായ ദേവത
അരുണാധരി വാണിയെന്നുമേ
തരണം മേ പ്രതിഭാഗുണങ്ങളെ—സ. ച.

2. വിഷമേ സസജം ഗഗം, സമത്തിൽ
   സഭരേഫം യ വസന്തമാലികയ്ക്കു്

ഉദാ—കരുണാമൃതയോരണിക്ക പാരം
വരുണാവാസമതായിടുന്ന ദേവി
അരുണാധരി വാണിയെന്നുമേ താൻ
തരണം മേ പ്രതിഭാഗുണങ്ങളെല്ലാം—സ. ച.

ലക്ഷണംകൊണ്ടും ഉദാഹരണംകൊണ്ടും വിയോഗിനിയുടെ ഓരോ പാദത്തിനും ഒടുവിൽ ഒരു ഗുരു ചേർത്താൽ വസന്തമാലികയാകുമെന്നു സ്പഷ്ടം.

3. ന നരയ വിഷമത്തിലും സമത്തിൽ
   പുനരിഹ നം ജജരം ഗ പുഷ്പിതാഗ്രാ

ഉദാ—ഗണപതിഭഗവാനുമബ്ജയോനി-
പ്രണയിനിയാകിയ ദേവി വാണി താനും
ഗുണനിധി ഗുരുനാഥനും സദാ മേ
തുണയരുളീടുക കാവ്യബന്ധനാർത്ഥം—കൃ. ച.

4. ആഖ്യാനകിക്കൊററയിലിന്ദ്രവജ്ര-
   യിരട്ടയിൽ പിന്നെയുപേന്ദ്രവജ്ര.

വിഷമപാദങ്ങളിൽ ഇന്ദ്രവജ്രയും, സമപാദങ്ങളിൽ ഉപേന്ദ്രവജ്രയും പ്രയോഗിച്ചാൽ ആ വൃത്തത്തിന്നു് ആഖ്യാനകി എന്നു പേർ. വ്യവസ്ഥയൊന്നും കൂടാതെ ഈ വൃത്തങ്ങളെ കലർത്തുന്നതിന്നു മുമ്പു് ഉപജാതി എന്നു പേർ പറഞ്ഞിട്ടുണ്ടു്.

5. ഇതൈവ പാദങ്ങൾ മറിച്ചുവെച്ചാ-
ലാഖ്യാനകീകേൾ വിപരീതയാകും.

വിഷമപാദങ്ങളിൽ ഉപേന്ദ്രവജ്റ, സമപാദങ്ങളിൽ ഇന്ദ്രവജ്റ എന്നു നേരേമറിച്ചായാൽ അതു വിപരീതാഖ്യാനകി.

6. വിഷമേ സസസം ലഗവും, സമേ
നഭഭരം ഹരിണപ്ലുതയാമിഹ

7: നനരലഗവുമൊററയിൽ, സമേ
നമപരവക്ത്രമതാം ജജം രവും

8. രം ജരം ജമോജപാദവും, സമം തു
ജരം ജരം ഗമെങ്കിലോ പരാവതീ കേൾ

9. സസസം ലഗമൊററയിൽ, മററതിൽ
ഭം ഭഭഗംഗവുമിങ്ങുപചിത്രം

10. ഭംഭഭഗംഗമതൊററകളിൽ കേൾ
നജജയ മററതിലും ദ്രുതമദ്ധ്യാ

11. വിഷമേ സസസം ഗുരു, യുഗ്മേ
വേഗവതിക്കിഹ ഭത്രയഗം ഗം

12. വന്നാൽ തജരം ഗമോജപാദേ,
യുഗ്മേ ഭദ്രവിരാൾ മസം ജഗം ഗം

13. വിഷമേ സജം സഗുരു വന്നാൽ,
കേതുമതീ സമേ ഭരനഗം ഗം

ഇത്യർദ്ധസമവൃത്തപ്രകരണം.

---

## വിഷമവൃത്തപ്രകരണം

ഇനി വിഷമവൃത്തങ്ങളെ ചൊല്ലുന്നു—

1. സജസം ലമാദിയിൽ വരേണ-
മഥ നസജഗങ്ങൾ രണ്ടിലും
മൂന്നിലിഹ ഭനജലം ഗുരുവും
സജസം ജഗങ്ങളൊടു നാലിലുൽഗതാ.

ഒന്നാം പാദത്തിൽ സജസല; രണ്ടിൽ നസജഗ; മൂന്നിൽ ഭനജലഗ; നാലിൽ സജസജഗ; ഇങ്ങനെ നാലു പാദവും നാലു വിധമായ വൃത്തം ഉൽഗതാ.

ഉദാ—കമലോത്ഭവൻെറ മുഖമായ
വിമലകമലത്തിൽ മേവിടും
കോമളമധുകരിയെൻെറ മനഃ-
കമലത്തിൽ വന്നു കളിയാടിടേണമേ—സ.പ.

2. ചരണം തൃതീയമതുമാത്ര-
മിഹ രനഭഗങ്ങളാവുകിൽ
ശേഷമാസകലമുൽഗത തൻ
നിയമങ്ങളെങ്കിലതു സൗരഭാഭിധം

ഉൽഗതയുടെ മൂന്നാംപാദം മാത്രം രനഭഗങ്ങളെക്കൊണ്ടു ചമച്ചാൽ അതു സൗരഭമെന്ന വൃത്തം.

ഉദാ—കമലോത്ഭവൻെറ മുഖമായ
വിമലകമലത്തിൽ മേവിടും
കോമളാളി വധുവെൻെറ മനഃ-
കമലത്തിൽ വന്നു കളിയാടിടേണമേ—സ.പ.

3. അതുപോലെതന്നെ പുനരത്ര
ചരണമഥ കേൾ തൃതീയകം
നയുഗളസയുഗളമാവുകിലോ
ലളിതാഖ്യയുൽഗതയതിന്നു വന്നിടും

ഉൽഗതയുടെ മൂന്നാം പാദം നനസസങ്ങളാക്കിയാൽ അതു ലളിതാ. മുൻ കാണിച്ച ശ്ലോകംതന്നെ ഭ്രമരതരുണി മമ മാനസമാം എന്നു മൂന്നാം പാദം മാററിയാൽ ഉദാഹരണമാകും.

4. എട്ടക്ഷരം പാദമാദ്യം
പിന്നൊരോരോന്നിലും മുറയ്ക്കു നന്നാലേറും
എന്നാലതു പദചതുരൂർദ്ധ്വാഭിധം വൃത്തമാകും,
ഗുരുലഘുനിയമമൊന്നുമില്ലിതിന്നു ഭംഗിതാൻ
[പ്രമാണമാം

ഒന്നാംപാദത്തിന് അക്ഷരം ൮; രണ്ടിന്നു ൧൨; മൂന്നിനു ൧൬; നാലിനു ൨൦ എന്നു നാലക്ഷരം കൂടീട്ടുള്ള പാദങ്ങളാൽ ചമയ്ക്കു

പ്പെട്ട വൃത്തം പദചതുരൂർദ്ധ്വം. ഇതിനു ഗുരുലഘുനിയമമൊന്നുമില്ല; കേൾവിക്കുള്ള ഭംഗി നോക്കി പ്രയോഗിച്ചുകൊൾക എന്നേ ഉള്ളു; പ്രസിദ്ധ വൃത്തങ്ങളുടെ ഏകദേശാംശങ്ങളെ കലർത്തിയാൽ ഒരു ഭംഗിതോന്നും. വിദൂഷകന്റെ കുപ്പായത്തിന്നെന്നപോലെ പലതും കൂട്ടിച്ചേർത്തുള്ള വൈചിത്ര്യമാണ് ഇതിന്റെ അഴക്. ഗുരു ലഘു വ്യത്യാസത്തിൽ തീവ്രനിർബ്ബന്ധമുള്ള മററു വൃത്തങ്ങളുടെ ഇടയിൽ ഒരു നിർബ്ബന്ധവുമില്ലാത്ത ഈ വൃത്തം പര ഭാഗംകൊണ്ടു ശോഭിക്കുന്നു.

ഉദാ—സരസ്വതീ വണങ്ങുന്നേൻ
സരസീരുഹത്തിനൊത്ത നിൻ ചരണം
സ്വാരസ്യമേറും സാഹിത്യാദ്യമലകലകളുടെ
സാരസർവസ്വവും സരസമിഹ വിലസണം മമ മാനസേ—സ്വ.

ഇതിന്റെ പാദങ്ങളെ മാററിയും മറിച്ചും ഇടുകയും ആവാം, അങ്ങിനെ ചെയ്താൽ പല വിധം വരും.

5. ഇഹ പദചതുരൂർദ്ധ്വ-
ക്രമമതിനു ശരി ലഘു നിരത്തി,
പരമൊടുവിലഥ ഗുരു-യുഗമിടുകിലാങ്ങിൽ
പരമയി കരുതുക വടിവുമധികമുടയൊരാപീഡം

പദചതുരൂർദ്ധ്വത്തിന്റെ മുറയ്ക്ക് പാദങ്ങൾക്ക് ൮, ൧൨, ൧൬, ൨൦ എന്നക്ഷരം കല്പിച്ച്, ആ അക്ഷരങ്ങളിൽ ഓരോ പാദത്തിലും ഒടുവിലെ രണ്ടക്ഷരം മാത്രം ഗുരുവാക്കിക്കൊണ്ടു ശേഷമെല്ലാം ലഘുവാക്കിയാൽ ആപീഡമെന്ന വൃത്തം. ആങ്ങിൽ പരം പീഡം ആപീഡമെന്നർത്ഥം.

ഉദാ—വിവിധ ലിപികൾകൊണ്ടു-
ങ്ങവികലമിഹ കരചരണാദ്യം
അവയവമഖിലമപി വിരവൊടു ചമച്ചും
കുവലയമിഴിയൊരുവൾ നടനമരുളുക മമ നാവിൽ—സ്വ.

ആപീഡത്തിന്റെ ഒന്നാംപാദത്തെ രണ്ടാംപാദവും, രണ്ടാം പാദത്തെ ഒന്നാംപാദവുമാക്കിയാൽ അതിനു കലിക അല്ലെങ്കിൽ മഞ്ജരി എന്നു പേർ. അതുപോലെ മൂന്നാംപാദത്തെ ഒന്നാംപാ

ദവും, ഒന്നാംപാദത്തെ മൂന്നാംപാദവുമാക്കിയാൽ ലവലി എന്നു പേർ. അപ്രകാരംതന്നെ ൧൨, ൧൬, ൨൦, ൮ എന്ന അക്ഷരക്രമത്തിനു പാദങ്ങളെ ബന്ധിച്ച ആപീഡത്തിനു് അമൃതധാരയെന്നു പേർ. ഉദാഹരണത്തിനു മുൻകാണിച്ച പദ്യംതന്നെ പാദം മാററി എഴുതിയാൽ മതി.

6. ഒന്നാംപാദമതൊററയായ് മസം ജഭഗം-ഗം
 പുനരത്ര സനജരേഫങ്ങൾ രണ്ടി-
 ലഥ നയുഗള സഗണം
 പ്രചുപിത നനനജയമുപസ്ഥിതപൂർവ്വം.

'ഉപസ്ഥിതം' എന്നു മുമ്പിലുള്ള പ്രചുപിത ഉപസ്ഥിതപ്രചുപിത എന്നു വൃത്തത്തിന്റെ പേർ. അതിനു് ഒന്നാം പാദം ഒററയായ് തനിയെ നിന്നു പൂർവാർദ്ധമാകും; ശേഷം മൂന്നു പാദങ്ങളും ചേർന്നു് ഉത്തരാർദ്ധം എന്നൊരു വിശേഷം. ഗണനിയമം ൧-ന മസജഭഗഗ, ൨-ന സനജര, ൩-ന നനസ, ൪-ന നനനജയ എന്നു്.

ഈ ഉപസ്ഥിതപ്രചുപിതത്തിന്റെ മൂന്നാംപാദത്തിനു നന സനനസ എന്നു ഗണങ്ങൾ ചെയ്താൽ ഉണ്ടാകുന്നതിനു വർദ്ധമാനമെന്നു പേർ. അതിന്മണ്ണംതന്നെ മൂന്നാംപാദത്തെ തജരഗണങ്ങളെക്കൊണ്ടു ചെയ്താൽ അതിനു ശുദ്ധവിരാഡാർഷഭം എന്നു പേർ.

7. പാദത്തിനേററക്കുറവോ നിയമങ്ങൾക്കു ഭേദമോ
 വരുന്ന മററു വൃത്തങ്ങളെല്ലാം ഗാഥയിലുൾപ്പെട്ടും.

൩ പാദം, ൫ പാദം, ൭ പാദം, മുതലായി പാദസംഖ്യയ്ക്കു് ഏററക്കുറവുവരുന്ന പദ്യങ്ങളും, ലക്ഷണത്തിനു് ഈഷൽഭേദം വരുന്ന പദ്യങ്ങളും ഗാഥകൾ എന്നു പറയപ്പെടുന്നു; ഉദാഹരണം ഊഹിച്ചുകൊൾക.

ഇതി വിഷമവൃത്തപ്രകരണം.

# ദണ്ഡകപ്രകരണം

വർണ്ണവൃത്തങ്ങളിൽ സമവൃത്തം, അർദ്ധസമം, വിഷമം എന്നു മൂന്നുമാതിരിയുള്ളതിനെ എല്ലാം വിവരിച്ചുവല്ലോ; ഇനി ശേഷിച്ചിട്ടുള്ള ദണ്ഡകങ്ങളെ എടുക്കുന്നു. ഒരു പാദത്തിൽ ൨൬-നു മേൽ അക്ഷരം ഉള്ള സമവൃത്തം ദണ്ഡകമെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ദണ്ഡം എന്നാൽ വടി, അതുപോലെ നീണ്ടുപോകുന്നതു ദണ്ഡകം എന്നു ശബ്ദാർത്ഥം.

1. നഗണയുഗളമതിനുമേലേഴു രേഫങ്ങളും
ചണ്ഡവൃഷ്ടിപ്രയാതാഖ്യമാം ദണ്ഡകം.

രണ്ടു നഗണം കഴിഞ്ഞു് ഏഴു രഗണം ചേർന്നാൽ ഒരു പാദമെന്നുള്ള ദണ്ഡകം ചണ്ഡവൃഷ്ടിപ്രയാതം

ഉദാ—പശുപതിയുടെ പാതിദേഹം പകുത്തോരു പൃഥ്വീ-
ധരഗ്രാമണീപുത്രിയായും തഥാ
ഭുജവിപുലസരോരുഹാക്ഷീയവക്ഷഃസ്ഥലം തന്നിൽ
മേവും മഹാലക്ഷ്മിയായും പുനഃ
വിധിവദനചതുഷ്പഥം തന്നിൽ നൽ കേളിയാടും
വചോദേവിയായും വിളങ്ങുന്നൊരാരം
അധികമുപചയിച്ച മോഹാന്ധകാരത്തെയെല്ലാ-
മകററിത്തെളിക്കട്ടെയെന്മാനസം—സപ്ത.

2. രഗണമിതിൽ മുറയ്ക്കോരോന്നേറിയെന്നാകിലി-
ണ്ണാർണ്ണവവ്യാളജീമൂത ലീലാകരാദ്യങ്ങളാം

ചണ്ഡവൃഷ്ടിപ്രയാതദണ്ഡകത്തിൽ ഏഴു രഗണമുള്ളതിൽ ഒന്നുകൂടിച്ചേർത്തു് ൮ ആക്കിയാൽ അതു് അർണ്ണമെന്ന ദണ്ഡകം. ൯-ആക്കിയാൽ അർണ്ണവം. ൧൦-നു വ്യാളം, ൧൧-നു ജീമൂതം, ൧൨-നു ലീലാകരം; ഇങ്ങനെ രഗണമോരോന്നു ചേർത്തു് എത്രയും ദണ്ഡകങ്ങളുണ്ടാക്കാം.

3. പ്രചിതകമതിനു പേർ നദ്വയത്തിന്നു ശേഷം
യകാരങ്ങളേഴിങ്ങു ചേർക്കുന്നതായാൽ

4. ലഘുക്കളും ഗുരുക്കളും മുറയ്ക്കു മാറിയെത്ര-
യെങ്കിലും തുടർത്തു ചേർത്തു ചെയ്തിടുന്ന-
തിങ്ങനംഗശേഖരാഖ്യദണ്ഡകം

5. യഥേഷ്ടം യകാരങ്ങളെത്താൻ തുടർത്തിങ്ങു ചെയ്തീ-
ട്ടമട്ടണ്ഡകം സിംഹവിക്രാന്തമാകും.

6. യഥേഷ്ടമിച്ചൊന്ന മട്ടിൽ ഗണം ഗുരുലഘുക്കളും
ഭംഗിനോക്കിക്കണക്കാക്കിച്ചെയ്യാം ദണ്ഡകമെത്രയും

7. ആട്ടക്കഥകളിൽ കാണാം വേറേ മാതിരി ദണ്ഡകം
ഇതിൽ താളത്തിനൊപ്പിച്ചു പാദം ഖണ്ഡിപ്പതുണ്ടുകേൾ

8. ആദ്യത്തിൽ ഗുരുവേറിട്ടും ലഘുവേറീട്ടൊടുക്കവും
മദ്ധ്യേ രണ്ടും സമം നിന്നും മൂന്നുഖണ്ഡത്തിലങ്ങനെ
നളന്റെ ചരിതത്തിങ്കൽ കേളർദ്ധസമലക്ഷ്മമായ്
ഉള്ളൊരു ദണ്ഡകത്തിന്നു കൊള്ളാം പേരിക്ഷുദണ്ഡിക.

നളന്റെ ചരിതം=നളചരിതം ആട്ടക്കഥ. ഈ ദണ്ഡകത്തിൽ ഒന്നും മൂന്നും അതിന്വണ്ണം രണ്ടും നാലും പാദങ്ങൾക്കു് ലക്ഷണം തുല്യമാകയാൽ ഇതു് അർദ്ധസമം ആകുന്നു. ഇതു് ആട്ടക്കഥാദണ്ഡകങ്ങൾക്കുള്ള സാമാന്യലക്ഷണം. ഇക്ഷുദണ്ഡികയ്ക്കു വിശേഷലക്ഷണം പറയുന്നു:—

9. തഭലങ്ങൾ മൂന്നുരു, ഗഗാന്തമാദിമം
ഭയ ചേർന്നു രണ്ടു കുറിയാം ദ്വിതീയകം
ഭനനങ്ങൾ മൂന്നുരു, ഗഗം തൃതീയവും
വിഷമത്തിൽ മൂന്നു ദലമിപ്രകാരമാം
സജലം ല മൂന്നുരു, ഗഗാന്തമാദിമം
നസഗങ്ങൾ രണ്ടു കുറിയാം ദ്വിതീയകം
നനനം ല മൂന്നുരു, ഗഗം തൃതീയവും
സമഖണ്ഡമാസ്സരികിലിക്ഷുദണ്ഡിക.

വിഷമപാദങ്ങളിൽ ൧-ാംഖണ്ഡം തഭല-തഭല-തഭല-ഗഗ എന്നും, ൨-ാംഖണ്ഡം ഭയ-ഭയ എന്നും; ൩-ാംഖണ്ഡം ഭനന-ഭനന-ഭനന-ഗഗ എന്നും, സമപാദങ്ങളിൽ ൧-ാംഖണ്ഡം സജലല-സജലല-സജലല-ഗഗ എന്നും; ൨-ാം ഖണ്ഡം നസഗ-നസഗ എന്നും; ൩-ാംഖണ്ഡം നനനല-നനനല-നനനല-ഗഗ എന്നും വരുന്ന ദണ്ഡകത്തിന്നു് ഇക്ഷുദണ്ഡിക എന്നു പേർ.

ത ഭ ല
൧ (൧) ദൈത്യാരി/പൂർവ്വജ/ന
ഭൃത്യം സമേത്യ നിജ
സാധ്യം വെടിഞ്ഞു നിഷ–
ധേന്ദ്രൻ

ഭ യ
(൨) സേനയി/ഹ, നിർത്തി/
താനഥ നടന്നു

ഭ ന ന
(൩) ദാന്തദ/മഭഗി/നിയുടെ
കാന്തിനദിയതിൽ മുഴകി
നീന്തുവതിനുഴറിമിഴി–രണ്ടും

സ ജ ല ല
൨ (൧) ബഹളേ/ജനേപ/ഥിഷു/
സബലേഷു ഭൂപതിഷു
ചപലേമഹീസുരസ–മൂഹേ

ന സ ഗ
(൨) പലരെ/യുമുരു/മ്മി
പരിചൊടു നടന്നു

ന ന ന ല
(൩) പെരിയ/പരിച/യമുട/യ
പരിഷയുടെ നടുവിലുട–
നവിദിതനുകതുകമവ–നാ
സീൽ

ത ഭ ല
൩. (൧) ധന്യോഥ/രക്ഷിജ/ന/
കണ്ണാലലക്ഷ്യതന
കന്യാപുരത്തിനു ക–ടന്നു

ഭ യ
(൨) കണ്ണിന/ഴൽതീർന്നു
കണ്ടു ദമയന്തീം

ഭ ന ന
(൩) താഞ്ചന/ഖനിര/കരമുതൽ/
പുഞ്ചികരതതിയമതി
വാഞ്ഛയൊടുനികടഭുവി–
കണ്ടു

സ ജ ല ല
൪. (൧) അമരേ/ന്ദ്രദൂത/നിവ/
രപാരാധമോത്തു മന–
മുപരോധനേന വശ–മാക്കി

ന സ ഗ
(൨) മറവ/കലുവ/നായ്/
മനസി കൊതി പൂണ്ടു

ന ന ന ല
(൩) അതിമ/ധുരത/രവപു/ഷ–
മരികിലുടനൊരു പുരുഷ–
മമൃതമൊഴി സഖികളൊടു–
കണ്ടു.—നളചരിതം.

ഇവിടെ ഖണ്ഡങ്ങൾ യതിയുടെ സ്ഥാനം വഹിക്കുന്നു. പ്രാസനിയമവും ഖണ്ഡങ്ങളിലാണു ചെയ്യുന്നതു്. ഖണ്ഡങ്ങളിലെല്ലാം ദ്വിതീയാക്ഷരപ്രാസമോ പ്രഥമാക്ഷരപ്രാസമോ ഉണ്ടെന്നു കാണുക. അതിനാലാണു് സമപാദങ്ങളിലെ മൂന്നാംഖണ്ഡം ൧൦ ലഘുവും രണ്ടു ഗുരുവുമാണെങ്കിലും നനനല മൂന്നു പ്രാവശ്യവും ഗഗങ്ങളും എന്നു വേർതിരിച്ചു പറഞ്ഞതു്. അല്ലെങ്കിൽ ൧൦ നഗണവും രണ്ടു ഗുരുവും എന്നുതന്നെ ലക്ഷണം ചെയ്യാമായിരുന്നു.

10. യുഗ്മൌജപാദഭേദത്താൽ ഖണ്ഡഭേദങ്ങൾ ചൊന്നവ
ഗണിക്കാതെ കലർത്തീടിലതിൻപേർ വംശയഷ്ടിക;

ഇക്ഷുദണ്ഡികയിൽ സമപാദത്തിലും വിഷമപാദത്തിലും ഖണ്ഡങ്ങൾക്കു ലക്ഷണം ഭിന്നമാണു്. ഈ വിശേഷം വകവെ

യ്യാതെ ഇഷ്ടംപോലെ തങ്ങളിൽ കലർത്താറുണ്ട്. അങ്ങിനെയുള്ള ദണ്ഡകം വംശയഷ്ടിക.

ഉദാ—

ത ഭ ല
൧. (൧) കല്യാണ/ഗാത്രിമ/ണി/
ചൊല്ലാമൊന്നൊരിന്ദുമതി
മെല്ലേനടന്നവളംതെ-ളിഞ്ഞു

ന സ ഗ
(൨) സ്മരനി/ഷ്യചാരി/ഞ്ഞു
യുവജ/നമുലഞ്ഞു

ന ന ന ല
(൩) മതിത/ളിരില/തുപൊഴ/തു/
നൃപതിതതി കൊതി കരുതി
ധൃതിരഹിതമവരിതി പറ-
ഞ്ഞു

ത ഭ ല
൨. (൧) സാന്ദ്രപ്ര/കാശക/ര
ചന്ദ്രൻകുതൂഹലി വി-
നിർമ്മിച്ചിതോ രുചിര-രൂപം

ന സ ഗ
(൨) മദന/നനുരൂ/പം
ത്രിഭുവനദുരാപം

ന ന ന ല
(൩) ശശികി/രണാളി/ശിരത/ര
മിവളുടയ രുചിനികര-
മപിച ഹൃദി ദിശതി ബത
താപം

ത ഭ ല
൩. (൧) ശൃംഗാര/മുഖ്യര/സി/
കാംഗോത്ഭ/വേന കിമു-
താംഗീകൃതംനുവിധി-യത്നം

ന സ ഗ
(൨) യുവതി/കുലര/ത്നം/
സൃഷ്ടിയതിന്നുത്തം

ന ന ന ല
(൩) അധിക/തരഗു/ണമിളി/ത/
മതിനുമുപകരണമിഹ,
മൃദുകുസുമനികരമിവ-കൃ-
ത്സ്നം

ത ഭ ല
൪. (൧) അല്ലാതെ/ഖേദമ/തു
ചൊല്ലിക്കുതൂഹലവു-
മില്ലാപ്പുരാണമുനി-നാലം

ഭ യ
(൨) സ്രഷ്ടമി/തു ലോലം
ഇഹകരണജാലം

ന ന ന ല
(൩) മധുസ/മയകൃ/തമിതു/കി/
മധികതരസുപരിമളം
തുടതി ഖലുഹൃദയമതി-വേലം
ഇന്ദുമതീസ്വയംവരം.

ഇതിൽ നാലുപാദവും ഒട്ടൊന്നുപോലെതന്നെ; എന്നാൽ നാലാംപാദത്തിന്റെ രണ്ടാംഖണ്ഡം മാത്രം ഭേദിച്ചിട്ടുണ്ട്. ഈ ദണ്ഡകം ഇക്ഷുദണ്ഡികയുടെ സമപാദതുല്യങ്ങളായി മൂന്നു പാദങ്ങളേയും ചെയ്തുതീർത്തതാകുന്നു; നാലാംപാദത്തിൽമാത്രം രണ്ടാംഖണ്ഡം ഇക്ഷുദണ്ഡികയിലെ വിഷമപാദത്തിന്റെ രണ്ടാംഖണ്ഡത്തിനു തുല്യമായിരിക്കുന്നു.

11. പാദം നാലിൽ കാഞ്ഞിട്ടോ ഖണ്ഡത്തിൻ മട്ടുമാറിയോ
വരും ദണ്ഡകഭേദങ്ങൾക്കെല്ലാം താൻ പേർ ത്രിഖണ്ഡിക.

മൂന്നോ രണ്ടോ പാദമായുള്ള ദണ്ഡകം, ഖണ്ഡങ്ങളിൽ ലക്ഷണഭേദമുള്ള ദണ്ഡകം, ഇത്യാദി വ്യത്യസ്തങ്ങളായി കാണുന്ന ദണ്ഡകത്തിനെല്ലാം പൊതുവേ ത്രിഖണ്ഡിക എന്നു പേർ. മൂന്നു ഖണ്ഡങ്ങളുള്ളതെന്നോ മൂന്നു പാദങ്ങളുള്ളതെന്നോ സംജ്ഞയ്ക്കർത്ഥയോജന.

ഉദാ—

ത ഭ ല
൧ം. (൧) വേദാന്ത/വേദ്യന/ഥ
വാദം തുടർന്നളവിൽ
മോദം കലർന്ന യദു-വൃന്ദം
ന സ ഗ
(൨) തദനു/ബലദേ/വേ/
മൃദുലതരഭാവേ
ന ന ന ല
(൩) ശമിത/രുഷിസു/ജനപ/ക്ഷി
ജിതവിദ്വേഷി സിതവപുഷി
സകലബലചയമപി സു-ശാന്തം
ര ഭ ല
൨ം. (൧) ഇന്ദ്രാനു/ജൻവിര/വി/
ലിന്ദ്രാത്മജൻനഗര-
മുദ്യോഗശാലിഗമ-നാർത്ഥം
ന സ ഗ
(൨) സകല/ജനര/മ്യൻ
പ്രണതജനഗമ്യൻ

ന ന ന ല
(൩) നിജജ/നകന/ഭജന/നി
മുസലധരനമിതബല-
നിവരുമതികുതുകഭര-മോടേ
ത ഭ ല
൩ം. (൧) എല്ലാവ/രോടുമു/ട
നല്ലാസമാർന്നഗിരി-
സാനും കടന്നഥ നടന്നു
ന സ ഗ
(൨) അതുപൊ/ഴുതുക/ണ്ടു
കുതുകമപി പൂണ്ടു
ന ന ന ന ല
(൩) സമര/ഭുവിക/വചര/ഥ
മനുവിശിഖശകലഭൃതി
ശരശകലിതരദ്രുമ-മനേകം.

—വടക്കൻസുഭദ്രാഹരണം.

ഇതി ദണ്ഡകപ്രകരണം.

---

# മാത്രാവൃത്തപ്രകരണം

ഇനി മാത്രാപ്രധാനങ്ങളായ വൃത്തങ്ങളെ വിവരിക്കുന്നു. മാത്രാവൃത്തങ്ങളിൽ നാലു മാത്ര ഒരു ഗണം എന്നാണ് നിയമമെന്നും സർവ്വഗുരു, ആദിഗുരു, മദ്ധ്യഗുരു, അന്തഗുരു, സർവലഘു എന്ന് അത് അഞ്ചുവിധമാണെന്നും പറഞ്ഞിട്ടുള്ളത് ഇവിടെ ഓർമ്മിക്കേണ്ടതാകുന്നു. മാത്രാവൃത്തങ്ങളിൽ പ്രധാനമായ ആര്യയുടെ ലക്ഷണം പറയുന്നു—

1. ഏഴു ഗണം ഗുരുവൊന്നും
വേണം ജഗണം വരാതെയൊററകളിൽ
ഷഷ്ഠമിതോ ലഘുമയമോ
വരണമിതാര്യയ്ക്കു പൂർവാർദ്ധം.

ഏഴു മാത്രാഗണവും ഒടുവിൽ ഒരു ഗുരുവും കൂടിയതു് ആര്യയുടെ പൂർവാർദ്ധം ആകും; ഏഴു ഗണമുള്ളതിൽ ഒററകളായ ൧, ൩, ൫, ൭ ഈ ഗണങ്ങളിൽ [വർണ്ണഗണങ്ങളിൽ ജഗണമാകുന്ന] മദ്ധ്യഗുരുവായ മാത്രാഗണം വരരുതു്; ആറാമത്തെ ഗണം ഈ മദ്ധ്യഗുരുഗണമോ അല്ലെങ്കിൽ സർവലഘുഗണമോ ആകയും വേണം. ഏഴു ഗണത്തിനു ൪×൭=൨൮ മാത്ര; ഒരു ഗുരുവിനു രണ്ടു മാത്ര; ഇങ്ങനെ വക രണ്ടിൽ ൩൦ മാത്രയ്ക്കു് ഏഴരഗ്ഗണം; എന്നാൽ ഒടുവിലത്തെ രണ്ടു മാത്രയ്ക്കു രണ്ടു ലഘു ചെയ്താൽ പോരാ; ഒററഗ്ഗുരുവായിത്തന്നെ ഇരിക്കണം. അതിനാലാണു് ഏഴരഗ്ഗണം എന്നു പറയാതെ 'ഏഴു ഗണം ഗുരുവൊന്നും' എന്നു ലക്ഷണത്തിൽ വേർതിരിച്ചുപറഞ്ഞതു്. ഇനി യതിനിയമവും ഉത്തരാർദ്ധലക്ഷണവും പറയുന്നു:—

2. ഷഷ്ഠം ലഘുമയമായാ-
ലതിൽ മുൻലഘുവിങ്കലിഹ യതി വരേണം
ഉത്തരമർദ്ധമതിൽ പി-
ന്നാറാംഗണമൊററ ലഘുമാത്രം

ഏഴര ഗണങ്ങളിൽ ആറാംഗണം മദ്ധ്യഗുരുവോ സർവലഘുവോ ആവാമെന്നു പറഞ്ഞല്ലോ. മദ്ധ്യഗുരുവാകുന്നപക്ഷം യതിനിയമമൊന്നുമില്ല; സർവ്വലഘുവാണെങ്കിൽ ആ സർവലഘുഗണത്തിന്റെ ഒന്നാമത്തെ ലഘുവിൽ പദം നിൽക്കണം. ഇത്രയും യതിയെക്കുറിച്ചു്. പിന്നെ ഉത്തരാർദ്ധത്തിനു ലക്ഷണം:—ഉത്തരാർദ്ധത്തിനും ഏഴര ഗണംതന്നെ; എന്നാൽ അതിൽ ആറാംഗണം സാധാരണ ചതുർമ്മാത്രഗണമല്ല, ഒററയായ ഒരു ലഘു മാത്രം മതി. അപ്പോൾ ഉത്തരാർദ്ധത്തിനു പൂർവാർദ്ധത്തിലേക്കാൾ മൂന്നു മാത്ര കുറഞ്ഞു് ൨൭ മാത്രകളെ ഉള്ളു. അർദ്ധങ്ങൾക്കു ലക്ഷണംചെയ്തതുകൊണ്ടു് ആര്യയിൽ വർണ്ണവൃത്തങ്ങളിലെപ്പോലെ പാദങ്ങളെ മുറിക്കുന്നതിൽ തീവ്രമായ നിർബ്ബന്ധമില്ലെന്നു ദ്യോതിപ്പിക്കുന്നു; എങ്കിലും ഒന്നാംപാദത്തിനു 12 മാത്ര;

രണ്ടിനു ൧൮; മൂന്നിനു ൧൨; നാലിനു ൧൫. എന്നാണു മാത്രകളുടെ വ്യവസ്ഥ; ഗണങ്ങളെക്കൊണ്ടു വ്യവഹരിക്കയാണെങ്കിൽ ഒന്നാംപാദത്തിനു ൩ ഗണം; രണ്ടിനു ൪൴; മൂന്നിനു ൩; നാലിനു ൩൵. ഇവിടെയും ലക്ഷണശ്ലോകങ്ങൾ തന്നെ ഉദാഹരണങ്ങളുമാകുന്നു. അതിൽ ഒന്നാംശ്ലോകം ആറാം ഗണം മദ്ധ്യഗുരുവാകുന്നതിനും, രണ്ടാമത്തേതു് സർവ്വലഘുവാകുന്നതിനും ഉദാഹരണം. അതിൽ 'കലിഹയ' എന്ന സർവ്വലഘുഗണത്തിൽ 'കൽ' എന്ന ഒന്നാം ലഘുവിൽ പദം മുറിയുന്നതിനാൽ യതിയും ശരിയായിട്ടുണ്ടെന്നു കാൺക. ഉദാഹരണാംശം സ്പഷ്ടമാക്കുന്നതിനുവേണ്ടി ഈ ലക്ഷണശ്ലോകങ്ങളെ ഗണങ്ങളായി വിഭജിച്ചു താഴെ എഴുതുന്നു:—

൧ ൨ ൩
ഏഴഗ/ണം ഗുരു/വൊന്നും
൪ ൫ ൬ ൭
വേണം/ജഗണം/വരാതെ/യൊററ/കളിൽ
൧ ൨ ൩
ഷഷ്ഠമി/തോ ലഘു/മയമോ/
൪ ൫ ൬ ൭
വരണമി/താദ്യ/ത്തു/പൂർവ്വാ/ർദ്ധം
൧ ൨ ൩
ഷഷ്ഠം/ലഘുമയ/മായ–ാ/
൪ ൫ ൬ ൭
ലതിൽ മുൻ/ലഘുവിൻ/കലിഹയ/തിവരേ/ണം
൧ ൨ ൩
ഉത്തര/മർദ്ധമ/തിൽപി–/
൪ ൫ ൬ ൭
ന്നാറാം/ഗണമേ/ററ/ലഘുമാ/ത്രം

വേറെയും ഉദാഹരണം—

൧ ൨ ൩
മഞ്ജുള/ബകുള/പ്പൂമലർ/
൪ ൫ ൬ ൭
മഞ്ജരി/യേന്തും/കരമെത്താ/ടേ കൃഷ്ണൻ
൧ ൨ ൩
ചെല്ലു/മ്പോൾ/വാടി/ഉന്നു/
൪ ൫ ൬ ൭
വല്ലാ/ത്ത വ/ല്ലവിക്ക മു/ഖം—സ.

ഇതിൽ രണ്ടാംപാദത്തിൽ 'കരത്തൊ' എന്ന ഷഷ്ഠഗണം മദ്ധ്യഗുരുവാകുന്നു. ആപ്പാദം തന്നെ.

൪ ൩ ൨ ൧
മഞ്ജരി/യേന്തും/കരമുട/യൊരു കൃഷ്ണൻ

എന്നു മാററിയാൽ ഷഷ്ഠഗണം സൎവ്വലഘുവാകും; എന്നാൽ അവിടെ 'ക' എന്ന ഒന്നാം ലഘുവിൽ പദം മുറിയായ്കയാൽ യതിഭംഗം വരുന്നു.

൪ ൩ ൨ ൧
മഞ്ജരി/യേന്തു/ന്ന കരമു/ടയ കൃ/ഷ്ണൻ

എന്നാണു മാററുന്നതെങ്കിൽ 'ഏന്തുന്ന' എന്നു പദച്ഛേദമുള്ളതിനാൽ യതിഭംഗവുമില്ല.

3. ആൎയ്യയുടെയോജപാദം
മൂന്നു ഗണത്താൽ നിവൃത്തികിൽ പത്ഥ്യാ
ഇല്ലെങ്കിലോ വിപുലയെ-
ന്നു പേരതിന്നോതിടുന്നു ബുധർ.

ആൎയ്യയുടെ വിഷമപാദങ്ങൾ (൧-ാം ൩-ാം)ക്കു മുമ്മൂന്നു ഗണങ്ങളാണല്ലൊ. ആ ഗണങ്ങളുടെ അവസാനത്തിൽ പദം മുറിഞ്ഞു യതി വന്നാൽ അതു പത്ഥ്യാൎയ്യാ; യതി കൂടാതെ അടുത്ത പാദത്തോടു കലൎന്നു വന്നാൽ അതു വിപുലാൎയ്യാ. ലക്ഷണശ്ലോകത്തിൽ ൧-ാം ൨-ാം പാദങ്ങൾ യതികൊണ്ടു വേർതിരിഞ്ഞിട്ടുള്ളതിനാൽ പൂൎവ്വാൎദ്ധം പത്ഥ്യാൎയ്യാ; ൩-ാം ൪-ാം പാദങ്ങൾ കലൎന്നിരിക്കുന്നതിനാൽ ഉത്തരാൎദ്ധം വിപുലാൎയ്യാ.

4. ഇഹ രണ്ടുമങ്ങു നാലും
ഗണങ്ങളൎദ്ധങ്ങൾ രണ്ടിലും·കേൾക്ക
ഗുരുവോടെ മുമ്പു പിമ്പും
ജകാരമായാലതോ ചപല.

ആൎയ്യക്കു് ഓരോ അൎദ്ധത്തിലും ഏഴുഗണങ്ങളുള്ളതിൽ രണ്ടും നാലും ഗണങ്ങൾ ജഗണ—(മദ്ധ്യഗുരു)—രൂപങ്ങളായും അപ്പുറവും ഇപ്പുറവും ഗുരുക്കളുള്ളതായും വന്നാൽ അതു ചപലാ. ഇരുപുറവും ഗുരു വരുന്നതിനു് ൧-ാം ൩-ാം ഗണങ്ങൾ അന്ത്യഗുരുക്കളും, ൩-ാം ൫-ാം ഗണങ്ങൾ ആദിഗുരുക്കളും ആയിരിക്കണം. അപ്പോൾ മൂന്നാംഗണം

സർവ്വഗുരുതന്നെ വേണമെന്നു വരുന്നു. ഈ ലക്ഷണമെല്ലാം ലക്ഷണശ്ലോകത്തിലൊത്തിട്ടുണ്ടെന്നു കാണ്ക. എങ്ങനെയെന്നാൽ—

൧ ൩ ൫
ഇഹര/ണ്ടു മ ങ്ങു/നാലും
൨ ൪
ഗണങ്ങ/ളർദ്ധ/ങ്ങൾ രണ്ടിലും കേൾ/ക്ക
൧ ൩ ൫
ഗുരുവോ/ടേ മു ന്നു/പിന്നും/
൨ ൪
ജകാര/മായാ/ല/തോ ചപ/ലാ

പൂർവാർദ്ധത്തിൽ മാത്രം ചപലാലക്ഷണമുള്ള ആര്യയ്ക്കു മുഖചപലാ എന്നും, ഉത്തരാർദ്ധത്തിൽ മാത്രം ചപലാലക്ഷണമുള്ള ആര്യയ്ക്കു ജഘനചപലാ എന്നും പേരുകൾ.

5. ആര്യാപൂർവാർദ്ധത്തി-
നരചെയ്തിട്ടുള്ള ലക്ഷണം തന്നെ
മാററാതെയുത്തരാർദ്ധ-
ത്തിനുമുപയോഗിക്ക ഗീതിയാമെന്നാൽ.

ആര്യയുടെ ഉത്തരാർദ്ധംകൂടി പൂർവ്വാർദ്ധതുല്യമാക്കിയാൽ അതു ഗീതി. ലക്ഷണശ്ലോകത്തിൽ പൂർവാർദ്ധത്തെ പത്ഥ്യയായിട്ടും ഉത്തരാർദ്ധത്തെ വിപുലയായിട്ടും കാണിച്ചിരിക്കുന്നതു രണ്ടുമാതിരി ആര്യയേയും ഗീതിയാക്കാമെന്നു സൂചിപ്പിക്കാനാകുന്നു—ആര്യയ്ക്കു മുമ്പു പറഞ്ഞ മഞ്ജുളബകുള······' എന്ന ശ്ലോകത്തിൽതന്നെ നാലാം പാദം,

'വല്ലാതെ വാടിടുന്നു മുഖകമലം'

എന്നു ഭേദപ്പെടുത്തിയാൽ അതു ഗീതിക്കുദാഹരണമാകും.

6. ആര്യോത്തരാർദ്ധതുല്യം
പൂർവാർദ്ധവുമെങ്കിലുപഗീതി
ആര്യാർദ്ധങ്ങൾ മറിഞ്ഞാ-
ലുൽഗീതി, ധരിക്ക, പേരതിന്നു്.

മറിച്ചു്, പൂർവ്വാർദ്ധംകൂടി ഉത്തരാർദ്ധംപോലെ ആക്കിയാൽ അതു് ഉപഗീതി. ലക്ഷണശ്ലോകംതന്നെ ഉദാഹരണം. ഇതിനു പുറമേ ആര്യയുടെ പൂർവാർദ്ധത്തെ ഉത്തരാർദ്ധവും, ഉത്തരാർദ്ധത്തെ

പൂർവാർദ്ധമാക്കി മറിച്ചിട്ടാൽ അതിന് ഉൽഗീതി എന്നു പേർ. ഉദാഹരണത്തിന് ആര്യയ്ക്കു കൊടുത്ത ഉദാഹരണത്തെത്തന്നെ അർദ്ധങ്ങൾ മറിച്ചു വായിച്ചുകൊൾക.

൭. ആര്യാപൂർവാർദ്ധമതിൽ
ഗുരുവൊന്നൊടുവിൽ തുടർന്നുചേർത്തീടുകിൽ കേൾ
അർദ്ധം രണ്ടും തുല്യവു-
മെന്നു വരുന്നതാകിലായതാര്യാഗീതി.

ഗീതിക്കു പറഞ്ഞതുപോലെ ആര്യയുടെ പൂർവാർദ്ധതുല്യമായിട്ടു തന്നെ ഉത്തരാർദ്ധവും കല്പിച്ചു രണ്ടർദ്ധത്തിനും ഒടുവിൽ ഓരോ ഗുരുകൂടിചേർത്താൽ അതു് ആര്യാഗീതി. അപ്പോൾ ആര്യാഗീതിയുടെ ഓരോ അർദ്ധത്തിനും എട്ടെട്ടു ഗണവും മുപ്പത്തിരണ്ടു മാത്രവീതവും വരുന്നു. ആര്യയുടെ രണ്ടർദ്ധത്തിലും ഒടുവിൽ ഒരു ഗുരുവുള്ളതോടു കൂടി വേറെ ഒരു ഗുരു കൂടി ചേർക്കേണ്ടതിനാൽ ആര്യാഗീതിയിൽ എട്ടാം ഗണം സർവ്വഗുരുതന്നെ വേണമെന്നു വരുന്നു അങ്ങിനെത്തന്നെയാണു് ലക്ഷണശ്ലോകത്തിൽ ചെയ്തിട്ടുള്ളതും. എന്നാൽ കവികൾ ഈ നിർബന്ധം വകവെച്ചിട്ടില്ല.

എങ്ങിനെയെന്നാൽ—

അറിവമ്പടയും പടയും
പരിചിനൊടിടിനാദമൊക്കെ വെടിയും വെടിയും
മുകിൽനടുകൊടിയും കൊടിയും
പരിപശ്യ സുരേന്ദ്രലക്ഷ്മി പൊടിയും പൊടിയും —പുനം നം.

ഇനി വേറെ ഒരുവിധം മാത്രാവൃത്തങ്ങളുള്ളവയെ സംഗ്രഹിച്ചു പറയുന്നു:—

൮. പാദത്തിൽ പലമട്ടായിപ്പതിനാറിഹ മാത്രകൾ
അടങ്ങിടും വൃത്തവർഗ്ഗം മാത്രാസമകസംജ്ഞമാം.

ഏതുവിധമായിട്ടെങ്കിലും ഒരു പാദത്തിന് പതിനാറു മാത്ര എന്നു നിയമം കല്പിച്ചു ചെയ്യുന്ന വൃത്തങ്ങൾക്കു മാത്രാസമങ്ങളെന്നു പേർ. ഇതിൽ (൧) എല്ലാം ലഘുവായാൽ അചലധൃതി; (൨) ൯-ാം അക്ഷരം ലഘുവും, അന്ത്യം ഗുരുവും, ശേഷം ഇഷ്ടംപോലെയും ആയാൽ സാധാരണ മാത്രാസമകം; (൩) നാലു മാത്ര കഴിഞ്ഞു ജഗണമോ സർവലഘുവോ ആയാൽ വിശ്ലോകം; (൪) ജഗണമോ

സർവലഘുവോ ൧൬ മാത്ര കഴിഞ്ഞതായാൽ വാനവാസികം. ഇത്യാദി പല അവാന്തരവിഭാഗങ്ങളുണ്ടു്. എന്നാൽ അവയെല്ലാം അപ്രസിദ്ധങ്ങളാകയാൽ പ്രത്യേകം ലക്ഷണവും ലക്ഷ്യവും അവയ്ക്കു് ഇവിടെ ചെയ്യുന്നില്ല. എന്നു മാത്രമല്ല, ഇവയ്ക്കെല്ലാം ഭംഗി വേണമെങ്കിൽ സമമാത്രകൾ അടുത്ത നിമിഷമാത്രകളിൽ ഒട്ടാതിരിക്കണം. അതായതു് ദ്വിമാത്രകഗണങ്ങളെക്കൊണ്ടു മുറിക്കണമെന്നു വരുന്നു. അപ്പോൾ ഇവയെല്ലാം മേൽ ഭാഷാവൃത്തപ്രകരണത്തിൽ പറയാൻ പോകുന്ന തരംഗിണി മുതലായ തുള്ളപ്പാട്ടുവൃത്തങ്ങളിൽ ഉൾപ്പെട്ടു പോകയും ചെയ്യും.

ഇതി മാത്രാവൃത്തപ്രകരണം.

---

# മിശ്രവൃത്തപ്രകരണം

---

ഇനി ഏതാനും ഭാഗത്തിൽ മാത്രകൾക്കും മററു ഭാഗത്തിൽ ഗുരുലഘുക്കൾക്കും നിയമം ചെയ്തിട്ടുള്ള ചില വൃത്തങ്ങളുള്ളവയെ പറയുന്നു:—

1. ഒററയിലാറെട്ടു മററതിൽ-
കലയററത്തഥ രേഫവും ലഗം
വൈതാളീയം, പരത്തിലൊ-
ട്ടരുതു സമം; ലഘു,വെട്ടുമാകൊലാ.

കലയെന്നാൽ മാത്ര. വിഷമപാദങ്ങളിൽ ആറു മാത്ര, സമങ്ങളിൽ എട്ടു്; രണ്ടിനും ഇത്രയും മാത്രകൾ കഴിഞ്ഞാൽ ഓരോ രഗണവും, ലഘുവും ഗുരുവും; ഇതു വൈതാളീയമെന്ന വൃത്തം. ഇതിൽ ആദ്യമുള്ള മാത്രകളിൽ സമസംഖ്യകളായ ൨,൪,൬ എന്ന മാത്രകൾ മറയ്ക്കു് അടുത്ത ൩,൫,൭ എന്ന മാത്രകളിൽ ഒട്ടരുതു്. ൨, ൩, ൪, ൫,൬,൭ എന്ന സ്ഥാനങ്ങളിൽ ഗുരു വരരുതെന്നർത്ഥം. സമപാദത്തിനു് ആരംഭത്തിൽ എട്ടു മാത്രയുള്ളതെല്ലാം ലഘുക്കളായും അരുതു്. ലഘുവും ഗുരുവും കലന്നിരിക്കണം. എല്ലാം ഗുരുവാകുന്നതിനു വിരോധമില്ലതാനും. ഈ ലക്ഷണം കുറെ വ്യാമിശ്രമാകയാൽ വേറെ ഒരു വിധത്തിലും പറയാം:—സമമാത്രകൾ അടുത്ത വിഷമ

മാത്രകളിൽ ഒട്ടാതിരിക്കണമെങ്കിൽ ദ്വിമാത്രകളായ ഗണങ്ങളെ കല്പിക്കണം. അപ്പോൾ വൈതാളീയത്തിനു വിഷമപാദങ്ങളിൽ ആകെ ൧൪ മാത്രകൾ; അതിൽ ആദ്യത്തെ ആറു മാത്രകൾ മൂന്നു ദ്വിമാത്രഗണങ്ങളും, ശേഷം എട്ടെണ്ണം വർണ്ണഗണത്തിലെ രഗണവും ലഘുഗുരുക്കളും ആയിരിക്കണം. സമപാദങ്ങളിൽ ആകെ ൧൬ മാത്രകൾ. അതിൽ ആദ്യത്തെ ൮ മാത്രകൾ നാലു ദ്വിമാത്രഗണങ്ങളും ശേഷം എട്ട് മുൻപറഞ്ഞതുപോലെ തന്നെ രലഗങ്ങളും ആയിരിക്കണം. ഈ സമപാദങ്ങളിലെ ആദ്യമുള്ള എട്ടുമാത്രകൾ എട്ടും ലഘുക്കളാകരുത് എന്നുകൂടി ഒരു വിശേഷം. ഇങ്ങനെ വൈതാളീയത്തിന്റെ പാദങ്ങളിൽ ആദ്യഭാഗം മാത്രാപ്രധാനവും അന്ത്യഭാഗം വർണ്ണപ്രധാനവും ആകുന്നു. ഈ സംഗതിയെല്ലാം ലക്ഷണശ്ലോകത്തിലും വന്നിട്ടുണ്ടെന്നു കാൺക.

ഒററ/യിലാ/ററട്ടമ/ററതിൽ
കല/യ/ററ/ത്ഥ/ രേഫലം/ഗവും
വൈ/താ/ളീ/യം/പര/ത്തിലെ–
ട്ടുറ/ത്തു സ/മം ലാല്യ/മവട്ടു മാ/കൊല

വേറെയും ഉദാഹരണം:—

കവി/മാ/തേ കൈതൊഴ/ന്നു ഞാൻ
കൈ/വ/ല്യ/പ്രദ/മായ കാ/ലിണ
കവി/താ/ഗുണ/ജാലമൊ/ക്കവെ
കൈ/വരു/വാൻ/കൃപ/ചെയ്തിടേ/ണമേ—സ.ീ.

2. ഒടുവിൽ ഗുരുവൊന്നു ചേർത്തുവെന്നാ–
ലൗപച്ഛന്ദസികാഖ്യമാമിതേ താൻ.

വൈതാളീയത്തിന്റെ അവസാനത്തിൽ എല്ലാ പാദങ്ങളിലും ഓരോ ഗുരു കൂടി ചേർത്താൽ അതു് ഔപച്ഛന്ദസികമെന്ന വൃത്തമാകും.

ഉദാ—കവിമാതേ കൈതൊഴുന്നു ഞാൻ കേൾ
കൈവല്യപ്രദമായ കാലിണയ്ക്കു്
കവിതാഗുണജാലമൊക്കവേ താൻ
കൈവരുവാൻ കൃപ ചെയ്തിടേണമേ നീ.

3. ആപാതലികാഖ്യയായിതേതാൻ
   ഭം ഗുരുയുഗ്മമെങ്കിലൊടുക്കം

വൈതാളീയത്തിന്റെ അവസാനഭാഗത്തിലുള്ള രലഗങ്ങൾക്കു പകരം ഭഗഗങ്ങൾ വെച്ചാൽ അതു് ആപാതലികം.

ഉദാ—കവി/മാ/തേ/കൈതൊഴു/ന്നേൻ ഞാൻ
കൈ/വ/ല്യ/പ്രദമായ പ/ദത്തിൽ
കവി/താ/ഗുണ/ജാലമ/തെല്ലാം
കൈ/വരു/വാൻ/കൃപ/ചെയ്തീടേണം നീ.

4. ഏഴത്തിരണ്ടാമതൊക്കവേ
   ഗുരുക്കളായാൽ ദക്ഷിണാന്തികാ.

വൈതാളീയം, ഔപച്ഛന്ദസികം; ആപാതലികം ഈ മൂന്നിലും 'പരത്തിലൊട്ടരുതു സമം' എന്നുള്ള നിയമത്തെ ലംഘിച്ചു്, എല്ലാ പാദങ്ങളിലും രണ്ടാമത്തേയും മൂന്നാമത്തേയും മാത്രകളെ മാത്രം ഒന്നിച്ചു ചേർത്തു് ഒരു ഗുരുകൊണ്ടു നിർദ്ദേശിച്ചാൽ ആ വൃത്തം ദക്ഷിണാന്തികാ.

5. ഉദീച്യവൃത്ത്യാഖ്യമാമിതേ
   രണ്ടാംഗുരു വിഷമത്തിൽ മാത്രമായ്.

രണ്ടാമക്ഷരം ഗുരുവാകുന്നതു വിഷമപാദങ്ങളിൽ മാത്രമായാൽ അതു് ഉദീച്യവൃത്തി.

6. അഞ്ചാം കലയുഗ്മപാദഗം
   പ്രാച്യവൃത്തിയിഹ നാലിലൊട്ടുകിൽ.

സമപാദങ്ങളിൽ മാത്രം നാലും അഞ്ചും മാത്രകളെ ഗുരുകൊണ്ടു് ഒന്നിച്ചാൽ അതു് പ്രാച്യവൃത്തി.

7. ഇരണ്ടു പാദത്തിലും കല-
   യൊട്ടലെങ്കിലതുകേൾ പ്രവൃത്തകം.

വിഷമപാദങ്ങളിൽ ൨-ം ൩-ം മാത്രകളും സമപാദങ്ങളിൽ ൪-ം ൫-ം മാത്രകളും ഒന്നിച്ചാൽ പ്രവൃത്തകമെന്ന വൃത്തം.

8. യുഗ്മമാത്രമിതിഹാപരാന്തികാ.

പ്രവൃത്തകത്തിന്റെ സമപാദംകൊണ്ടുതന്നെ ശ്ലോകം മുഴുവനും ചമച്ചാൽ അതു് അപരാന്തികാ.

9. അയുഗ്മേ ചാരുഹാസിനി.

പ്രവൃത്തകത്തിന്റെ വിഷമപാദംപോലെ തന്നെ നാലു പാദവും ആയാൽ അതു ചാരുഹാസിനി.

ഇതി മിശ്രവൃത്തപ്രകരണം.

---

## ഭാഷാവൃത്തപ്രകരണം

സംസ്കൃതത്തിൽ പലമാതിരിയിലുള്ള വൃത്തങ്ങളെ വിവരിച്ചതിന്റെശേഷം മലയാളത്തിൽ പ്രത്യേകമുള്ള വൃത്തങ്ങളെ ആരംഭിക്കുന്നു. വൃത്തശാസ്ത്രപരിഭാഷകളെല്ലാം ഭാഷയിലും പ്രായേണ സംസ്കൃതത്തിലുള്ളവതന്നെ ആണെങ്കിലും പ്രധാനപ്പെട്ട ചില അംശങ്ങളിൽ വ്യത്യാസമുള്ളതിനാൽ ഭാഷാവൃത്തശാസ്ത്രത്തിനു പൊതുവേ ഉള്ള ചില വിധികളെ ആദ്യമായി ചൊല്ലുന്നു:—

1. പ്രായേണ ഭാഷാവൃത്തങ്ങൾ തമിഴിന്റെ വഴിക്കുതാൻ
അതിനാൽ ഗാനരീതിക്കു ചേരുമീരടിയാണിഹ.

മലയാളം ദ്രാവിഡവർഗ്ഗത്തിൽ ചേർന്ന ഒരു ഭാഷയാകയാൽ അതിനു സ്വന്തമായുള്ള കവിതാരീതി തമിഴിലുള്ളതുപോലെ ആകുന്നു. തമിഴിനും സംസ്കൃതത്തിനും വൃത്തശാസ്ത്രവിഷയത്തിൽ വളരെ വ്യത്യാസമുണ്ട്. സംസ്കൃതത്തിൽ രണ്ടർദ്ധങ്ങളായിപ്പിരിയുന്ന നാലു പാദങ്ങൾ ചേർന്നുള്ള ഒരു ശ്ലോകമെന്നു പറയുന്നതാണ് ഗദ്യകൃതിയിലെ ഒരു വാക്യത്തിന്റെ സ്ഥാനത്തു നിൽക്കുന്ന ഒരൊററയായ എണ്ണം; തമിഴിൽ ശ്ലോകത്തിനുപകരം രണ്ടുപാദം ചേർന്ന ഒരീരടിയാണ്. ശ്ലോകത്തിലെപ്പോലെ ഈരടികളിൽ അന്വയം പൂർണ്ണമാകണമെന്നു നിർബന്ധമില്ല; ഈരടി ശ്ലോകംപോലെ ഒന്ന് എന്നെണ്ണാവുന്ന ഒരൊറ്റപ്പരിപൂർണ്ണവസ്തുവല്ല. ഒരു പാദം തന്നെ ചിലപ്പോൾ ഒരു യതി മുറിയുന്നിടത്തു നിന്നുപോയി എന്നു വരാം. എങ്ങനെ എന്നാൽ—

> ഭോഷ്കല്ല ബോധിക്കേണം ഓർക്കുമ്പോഴിപ്രകാരം
> ആർക്കും വരുന്നതല്ല പാർക്കാതവരെക്കാട്ടി-
> ലാക്കാനുള്ളുപദേശമാർഗ്ഗം മാതുലനല്ലാ-
> താർക്കാനും സാധിക്കുമോ?—ഘോഷ. യാ.

ഇവിടെ ഒടുവിലെ പാദം ഒന്നാം യതിയിൽ നിന്നിരിക്കുന്നു. ഈ വൃത്തത്തിൽ ഓരോ പാദമായി കാണിച്ചതു രണ്ടുപാദമാക്കി മുറിക്കാവുന്നതാണെന്നു വിചാരിക്കുന്ന പക്ഷവും പ്രകൃതപുസ്തകത്തിൽ ആകെ ഈ വൃത്തത്തിലുള്ള വരികളുടെ സംഖ്യ വിഷമമാകുന്നതിനാൽ ഈരടിയായി പിരിക്കുമ്പോൾ ഒന്നു് ഒററയടിയായി നിൽക്കുകതന്നെ ചെയ്യും. അതിനാൽ ഈരടി ശ്ലോകംപോലെ ഒരു പരിപൂർണ്ണവസ്തു വല്ലെന്നു തീർച്ചപ്പെടുന്നു.

ഇതിനു പുറമേ തമിഴിൽ സംസ്കൃതത്തിലെപ്പോലെ ഗുരുലഘുനിയമമോ, മാത്രാനിയമമോ, അക്ഷരനിയമമോ ഇല്ല. സംസ്കൃതത്തിലെ മാത്രയുടെ സ്ഥാനത്തു് തമിഴ്കവി ഇലക്കണത്തിൽ 'അശ' എന്നൊന്നു കാണുന്നുണ്ടു്. എന്നാൽ ഇതിന്റെ സ്വഭാവം വേറെ ആണു്. നേരശ എന്നും നിരയശ എന്നും അശ രണ്ടുവിധം. പ, പൽ, പാ, പാൽ ഇങ്ങനെ ഒന്നിലധികം സ്വരമില്ലാത്ത വർണ്ണസമുദായത്തിനു 'നേരശ' എന്നും പര, പരൽ, പരാ, പരാൻ ഇങ്ങനെ രണ്ടു സ്വരം ചേർന്ന വർണ്ണസമുദായത്തിനു 'നിരയശ' എന്നും പേർ. ഈ അശകളെക്കൊണ്ടാണു തമിഴർ ഗണം (ചീർ) ഉണ്ടാക്കുന്നതു്. ഇത്രയുംകൊണ്ടു് തമിഴിലും സംസ്കൃതത്തിലുമുള്ള വൃത്തവ്യവസ്ഥ ഭിന്നമാണെന്നു സ്പഷ്ടമാകുന്നു. എന്നാൽ ഭാഷയിൽ വർണ്ണനിയമമോ, മാത്രാനിയമമോ രണ്ടാലൊന്നു് ഒരു വിധത്തിൽ കാണുന്നുണ്ടു്. അതിനാലാണു് സൂത്രത്തിൽ പ്രായേണ എന്നു പറഞ്ഞതു്. ഭാഷാവൃത്തങ്ങൾ മുഖ്യമായി തമിഴ്‌രീതിയെ അനുസരിക്കുന്നതു രണ്ടും പാട്ടുകളായിട്ടു പാടാനുള്ള വരികളാണെന്നുള്ള അംശത്തിലാകുന്നു. ഈ വക വ്യത്യാസങ്ങളെത്തന്നെ ഓരോന്നായിട്ടെടുത്തു കാണിക്കുന്നു:—

2. അടികൾക്കു കണക്കില്ല നിൽക്കയും വേണ്ടൊരേടവും

ഭാഷാവൃത്തങ്ങൾക്കു് ഇത്ര അടി ഒരു ശീലെന്നു ക്ലുപ്തമില്ല; അന്വയം നിറുത്തുന്നതും എവിടെയെങ്കിലുമാവാം. ഈ ശീലുകൾ ശ്ലോകംപോലെ ഒററതിരിയുന്നില്ല. ധാരമുറിയാതെ ഒഴുകുന്നു. ഇപ്പറഞ്ഞതും പ്രായേണ എന്നേയുള്ളു. കീർത്തനങ്ങളിലും മററും ശീലുകൾക്കു പാദസംഖ്യാനിയമമുണ്ടു്. സംഖ്യാനിയമം ചെയ്യുന്നപക്ഷം സംസ്കൃതത്തിലെപ്പോലെ നാലു പാദം ഒരു ശീലെന്നുതന്നെയാണു് മിക്ക ദിക്കിലും വ്യവസ്ഥ.

വ്യവസ്ഥയെല്ലാം ശിഥിലം പ്രധാനം ഗാനരീതിതാൻ.

ഇവിടെ പ്രാധാന്യം പാടാനുള്ള സൌകര്യത്തിനാകയാൽ സംസ്കൃതത്തിലെപ്പോലെ ഗുരുലഘ്വാദി നിയമങ്ങളെ അധികം ഗണിക്കാനില്ല. ഈ ഭാഗ്യത്തെത്തന്നെ വിസ്തരിക്കുന്നു.

3. മാത്രയ്ക്കു നിയമം കാണും ഗാനം താളത്തിനൊക്കുകിൽ
ഇല്ലെങ്കിൽ വർണ്ണസംഖ്യയ്ക്കു നിയമം മിക്കദിക്കിലും.

കിളിപ്പാട്ട് പ്രായേണ താളമിട്ടു പാടാത്തതാകയാൽ അതിൽ അക്ഷരനിയമം കാണുന്നുണ്ട്. തുള്ളൽപ്പാട്ടു മുതലായതിൽ അതുപോലെ മാത്രാനിയമമുണ്ട്.

4. ഗുരുവാക്കാമിഷ്ടംപോലെ പാടി നീട്ടി ലഘുക്കളെ
അതുപോലിഹ ദീർഘത്തെക്കുറുക്കുന്നതപൂർവമാം.

ലഘുവിനെ പാടുമ്പോൾ നീട്ടി ഗുരുവാക്കാം. അതുപോലെ ദീർഘത്തെ പാടിക്കുറുക്കുകയും ആകാമെങ്കിലും അതു മറേറതുപോലെ സാധാരണമല്ല. ലഘുവിനെ ഗുരുവാക്കുന്നതിന് ഉദാഹരണം.

ഹരിണഹരി കരി കരടി കിരി കരി
ഹരിശാർദ്ദൂലാദികളമിതവന്യമൃഗം—അദ്ധ്യാ. രാ.

ഇവിടെ ആദ്യപാദത്തെ വായിക്കുന്നതു്

ഹരിണാ ഹരീ കരീ കരടീ കിരീ കരി

എന്നാകുന്നു. ഗുരുവിനെ ലഘുവാക്കുന്നതിന്:—

സുരവരജസുതനുമഥ നിന്തവിഷണ്ണനായ്
സൂക്ഷിച്ചു മായമറിഞ്ഞിട്ടിരാവാനും—ഭാ.

ഇവിടെ 'ഇരാവാനും' എന്നതിനെ 'ഇരാവനും' എന്നു പാടിയാലേ വൃത്തം യോജിക്കൂ. പക്ഷേ സംസ്കൃതത്തിലെ 'ഇരാവാൻ' ഭാഷയിൽ 'ഇരാവൻ' ആയിപ്പോയി എന്നും വരാം. ഈ വക അവ്യവസ്ഥ എല്ലാം പഴയ സംസ്കൃതത്തിലും ഉണ്ടായിരുന്നതുതന്നെ.

'അപി മാഷം മഷം കുര്യാച്ഛന്ദോഭംഗം ന കാരയേൽ'

എന്ന വചനം നോക്കുക. 'മാമിയം ചലിതാ വിലോക്യ വൃന്ദാവനാൽ' ഇത്യാദി അഷ്ടപദിയും മററും ലഘുക്കളെ ധാരാളം ഗുരുകരിക്കാറുണ്ട്

5. ആദ്യയിൽ ചൊന്ന രീതിക്കു ഗണകല്പനയുണ്ടിഹ
എന്നാലതിന്നു മാത്രയ്ക്കു നിയമം വേറെയാണുകേൾ,

6. ആൎയ്യാജാതിഗണത്തിന്നു മാത്രനാലെന്നു നിശ്ചിതം
രണ്ടും മൂന്നും നാലുമഞ്ചുമാകാം പിന്നിവിടത്തിലോ

7. ദ്വിമാത്രാഗണവും പിന്നെ ത്രിമാത്രാഗണവും തഥാ
ചതുൎമ്മാത്രം പഞ്ചമാത്രമെന്നുതാൻ ഗണസംജ്ഞകൾ.

ആൎയ്യയിൽ നാലുമാത്ര കൂടിയതൊരു ഗണമെന്നു പറഞ്ഞതു പോലെ ഇവിടെയും ഇത്ര മാത്രകൾ കൂടിയതു് ഒരു ഗണമെന്നു വ്യവസ്ഥയുണ്ടു്. എന്നാൽ ഗണങ്ങൾക്കു് മാത്ര രണ്ടോ മൂന്നോ അഞ്ചോ ആയിരിക്കും; ശേഷം വേണ്ടിവന്നാൽ നാലു രണ്ടിലും, ആറു മൂന്നിലും എന്ന മട്ടിൽ ഇവയിൽത്തന്നെ ഉൾപ്പെട്ടുകൊള്ളും—ഇവയ്ക്കു യഗണം, മഗണം എന്നും മററും പറഞ്ഞതുപോലെ പേരുകൾ ഇടുന്നില്ല. സംസ്കൃതഗാനങ്ങളിലും പ്രാകൃതവൃത്തങ്ങളിലും ഇതുപോലെ പല മാതിരി മാത്രാഗണങ്ങൾ ഉള്ളതിനു് അക്ഷരംകൊണ്ടു പേരിട്ടിട്ടുണ്ടു്. അവയെ, അധികം പ്രയോജനമില്ലാത്തതിനാൽ ഇവിടെ സ്വീകരിക്കുന്നില്ല. ദ്വിമാത്രാ ത്രിമാത്രം ഇത്യാദികളെത്തന്നെയേ ഉപയോഗിക്കുന്നുള്ളു. ഒരു ഗണത്തിനു് ആകെ ഇത്ര മാത്ര വേണമെന്നല്ലാതെ അതിൽ ആദിഗുരു, മധ്യഗുരു മുതലായ പ്രകാരഭേദങ്ങളെ ഭാഷാവൃത്തങ്ങൾ ഗണിക്കുന്നുമില്ല. ഇത്രയും സാമാന്യവിധികൾ.

ഇനി ഓരോതരം പാട്ടുകളെ എടുത്തു് അതാതിൽ അടങ്ങിയിട്ടുള്ള വൃത്തങ്ങളെ പറയുന്നു. ഒരു വൃത്തംതന്നെ പലതരം പാട്ടുകളിലും വരുന്നതിനെ പ്രധാനമായി ആദ്യം എടുക്കുന്നിടത്തു വിവരിച്ചുംകൊണ്ടു മററു പാട്ടുകളിൽ അതിന്നു പ്രവേശമുള്ളതിനെ ചൂണ്ടിക്കാണിക്കമാത്രം ചെയ്തിരിക്കുന്നു. അതിൽ ആദ്യമായി—

## ക. കിളിപ്പാട്ടു്.

1. മാത്രയഞ്ചക്ഷരം മൂന്നിൽ വരുന്നോരു ഗണങ്ങളെ |
എട്ടുചേൎത്തുള്ളീരടിക്കു ചൊല്ലാം കാകളിയെന്നുപേർ

അഞ്ചുമാത്ര കിട്ടുന്ന വിധത്തിൽ മൂന്നക്ഷരംചേൎത്തതു് ഒരു ഗണം. അതായതു് രണ്ടുഗുരുവും ഒരു ലഘുവും ഉള്ള രഗണമോ, തഗണമോ, യഗണമോ ആവും. സർവലഘുവിനു് അക്ഷരം മൂന്നിലധികം വരുന്നതിനാൽ ഇവിടെ ഗണിക്കാനില്ല. ഇങ്ങനെയുള്ള നാലു ഗണം കൂടിയതൊന്നാം പാദം; അതുപോലെതന്നെ രണ്ടാംപാദവും. അപ്പോൾ എട്ടു ഗണം ചേർന്നതു് ഒരീരടി. ഈ വിധമുള്ള

ശീലിന്നു കാകളിയെന്നു പേർ. പഞ്ചമാത്രഗണങ്ങൾ മൂന്നുള്ളതിൽ അധികം രഗണത്തെയും, പിന്നീടു തഗണത്തെയും, അതിലും കുറഞ്ഞു യഗണത്തെയും ആണുപയോഗിച്ചു കാണുന്നതു്. ഗുരുലഘുക്കളെ നീട്ടി ഗുരുവാക്കാവുന്നതിനാൽ നഗണം, ഭഗണം, സഗണം, ജഗണം എന്ന ശേഷം നാലുഗണങ്ങളേയും ഉപയോഗിക്കാം. ഗുരുവിനെക്കുറയ്ക്കുക അപൂർവ്വമാകയാൽ മാത്ര ഏറിപ്പോകുന്ന മഗണം മാത്രം ഈ വൃത്തത്തിൽ പ്രയോഗിപ്പാൻ പാടില്ലെന്നു വരുന്നു.

ഉദാ—ശാരിക/പ്പൈതലേ/ചാരുശീ/ലേ വരി/
കാരോമ/ലേ കഥാ/ശേഷവും/ചൊല്ലുനീ—ഭാര.

അദ്ധ്യാത്മം അയോദ്ധ്യാകാണ്ഡം, സഭാപർവ്വം, ചാണക്യസൂത്രം രണ്ടാം പാദം ഇത്യാദികൾ ഈ വൃത്തത്തിലുള്ളവയാകുന്നു.

1. കാകളിക്കാദ്യപാദാദൌ രണ്ടോ മൂന്നോ ഗണങ്ങളെ
ഐയഞ്ചു ലഘുവാക്കീടിലുളവാം കളകാഞ്ചി കേൾ

ഉദാ—൧. സുരവരജ/സുതനമഥ നിന്നുവി/ഷണ്ണനായ്/
സൂക്ഷിച്ചു/മായമ/റിഞ്ഞിട്ടി/രാവാനും—ഭാര.

൨. സകലശുക/കലവിമല/തിലകിതക/ളേബരേ/
സാരസ്യ/പീയൂഷ/സാരസർവസ്വമേ—രാമാ.

ഇവിടെ ഒന്നാമത്തുദാഹരണത്തിന്റെ ഒന്നാംപാദത്തിൽ ആദ്യത്തെ രണ്ടു ഗണവും രണ്ടാമത്തേതിൽ മൂന്നു ഗണവും ലഘുമയം. രണ്ടിലും രണ്ടാംപാദം കാകളിതന്നെ. ഈ ലക്ഷണപ്രകാരം കാകളി സമവൃത്തവും കളകാഞ്ചി അർദ്ധസമവൃത്തവുമെന്നു വരുന്നു. നാലു പാദം ഒരു ശീൽ എന്നു നിയമമില്ലാത്തതിനാൽ അർദ്ധസമമെന്ന പേർ ഭാഷാവൃത്തങ്ങൾക്കു യോജിക്കയില്ല. മുറയ്ക്കു നോക്കിയാൽ സമമെന്നും വിഷമമെന്നും രണ്ടു വിഭാഗമേ ഭാഷയിൽ സംഭവിക്കയുള്ളു. സംസ്കൃതസമ്പ്രദായപ്രകാരം നോക്കിയാൽ കളകാഞ്ചിയെ അർദ്ധസമമെന്നു വിളിക്കാമെന്നേ ഇവിടെ പറഞ്ഞതിന്നു താല്പര്യമുള്ളു. വേറെയും ഒരു ഭേദം ഈ വൃത്തങ്ങൾക്കു തങ്ങളിലുണ്ടു്. കാകളിയിലെല്ലാം ത്ര്യക്ഷരഗണങ്ങളാകയാൽ പാദമൊന്നിനു് അക്ഷരം ൧൨ എന്നു നിയമമുണ്ടു്; കളകാഞ്ചിയിൽ സർവ്വലഘുഗണങ്ങളുള്ളതിനാൽ ഒന്നാംപാദത്തിൽ മാത്രം അക്ഷരം ൧൬ ഓ ൧൮-ഓ ആകും. പാദത്തിൽ മാത്രകളുടെ ആകത്തുക രണ്ടു വൃത്തത്തിനും ൨൦ തന്നെ.

3. കാകളിക്കുള്ള പാദങ്ങൾ രണ്ടിലും പിന്നെയാദിമം
ഗണംമാത്രം ലഘുമയമായാലോ മണികാഞ്ചിയാം

ഉദാ—പരമപൂരു/ഷൻ മഹാ/മായതൻ/വൈഭവം/
പരകയു/മനോരതം/കേറംക്കയും/ചെയ്യിലോ—ഭാര.

ഈ മണികാഞ്ചിയെ കളകാഞ്ചിയുടെ ഇടയ്ക്കല്ലാതെ ഒരു പദ്വ ത്തിലോ അദ്ധ്യായത്തിലോ മുഴവൻ ഉപയോഗിച്ചുകണ്ടിട്ടില്ല.

4 ഇപ്പറപോലെ ചിലേടത്തു ലഘുപ്രായഗണങ്ങളെ
ചേർത്തും കാകളി ചെയ്യീടാമതിൻപേർ മിശ്രകാകളി.

ഉദാ—ഫ. ജനിമൃതിനി/വാരണം/ജഗദ്ദയ/കാരണം
ചരണനത/ചാരണം/ചരിതമധു/പൂരണം

ഇതിൽ രണ്ടടികളിലും ഫ-ം ന-ം ഗണങ്ങൾ ലഘുമയങ്ങൾ.

വ. ശിവശിവമ/നോഹരേ/ശീലവതി/സാദരം/
ജന്മസാ/ഫല്യദം/ചൊല്ലുകൈ/വല്യദം/

ആദ്യപാദത്തിൽ ഒന്നാംഗണം ലഘുമയം തന്നെ; മൂന്നാംഗണ ത്തിൽ ഒരു ഗുരുവും മൂന്നു ലഘുവും ചെയ്യിരിക്കുന്നു. അതിനാലാണ് 'ലഘുപ്രായ-(ലഘുവധികപ്പെട്ട) ഗണങ്ങളെ' എന്നു ലക്ഷണം ചെയ്യതു്. ഈ ലക്ഷണപ്രകാരം ചാണക്യസൂത്രത്തിൽ 'ശുകതരു ണി സാദരം സുശീല ഗുണഭാസുരം' എന്നു കാണുന്നതു് 'സാദരം ശീലഗുണ'എന്നാക്കണം. 'സു' അധികമാണെന്നു പാട്ടുകാരും സമ്മ തിക്കുന്നു.

5. രണ്ടാംപാദാവസാനത്തിൽ വരുന്നോരു ഗണത്തിനു്
വർണ്ണമൊന്നു കുറഞ്ഞീടിലൂനകാകളിയാമതു്.

ഉദാ—തത്രൈവ/രികരി/കത്തങ്ങി/രിമമ
ചിത്തം മ/ഹരപി/തെളിഞ്ഞി/തയ്യാ/—ഭാര.

ഇതിൽ രണ്ടാംപാദത്തിലെ ഗണത്തിനു രണ്ടക്ഷരമേ ഉള്ളു. മാത്രയും നാലായിപ്പോയി. ഒരക്ഷരം ലഘുവായാൽ മാത്ര മൂന്നാകും. ഇതിനെ എഴുത്തച്ഛൻ പർവ്വാരംഭങ്ങളിൽ ഒരു വൈചിത്ര്യത്തിനു മാത്രമേ ഉപയോഗിക്കാറുള്ളൂ. അഞ്ചാറുവരി കഴിഞ്ഞാൽ സാധാരണ കാകളിതന്നെ എടുക്കും. രണ്ടാംപാദത്തിൽ നാലക്ഷരം കുറച്ചു് ഒരുവിധം ഊനകാകളി മാരൻപാട്ടിലും മറവും കാണുന്നുണ്ടു്:—

ഉദാ—കുംകുമ/ച്ചാറണി/ഞ്ഞാലും ക/ചങ്ങളിൽ
കുംഭീന്ദ്ര/ഗാമിനി/യാളെ

ഇതിൽ രണ്ടാംപാദത്തിനു രണ്ടുഗണവും രണ്ടക്ഷരവുമേ ഉള്ളൂ.

6. രണ്ടുപാദത്തിലും പിന്നെയന്ത്യമായ ഗണത്തിന്
വർണ്ണമൊന്നു കുറഞ്ഞെന്നാൽ ദ്രുതകാകളി കീർത്തനേ

രണ്ടടികളിലും ഒടുവിലെ ഗണത്തിനു മാത്രം അക്ഷരം രണ്ടാക്കിയാൽ കീർത്തനങ്ങളിലുംമററും കാണുന്ന ഒരു വൃത്തമാകും. അതിനു ദ്രുതകാകളി എന്നു പേരു്. അക്ഷരമൊന്നു കുറയ്ക്കണമെന്നു പറഞ്ഞതിനാൽ മാത്ര മൂന്നോ നാലോ ആകാം. എങ്കിലും മൂന്നു മാത്രയാണു് അധികം ദിക്കിലും കാണുന്നതു്.

ഉദാ—(൧) കാളമേ/ഘ കളാ യങ്ങളെക്കാളും/
കാളനാ/ളീകപാ/ളികളെ/ക്കാളും
കാ ളി മ/കൊണ്ടുകാ/ളും കളേ/ബരം/
പനേന്നാർ/കാവലീശപരിപാ/ഹിമാം—കാളീസ്തോത്രം.

(൨) പണ്ടുപ/ണ്ടുള്ളവ/ത്തുകളെ/ല്ലാമേ
കണ്ടാല്പ/മറിയാതെമറ/ഞ്ഞുപോയ്—ഭാ. ഷ. കൃ. പാ.

ഈ ദ്രുതകാകളിയിൽ മഗണവും ചേർക്കുണ്ടു്—

ഉദാ— തൃപ്പൂണി/ത്തുറമേവും ഭ ഗ/വാന്റെ
തൃപ്പാദ/ത്താരടി/യിണ്ടച/രുവാൻ—കീർത്ത.

പാനപ്പാട്ടുകൾക്കും ഇതുതന്നെയാണു വൃത്തം—

ഉദാ— മാ ളി ക/മുകളേ/റിയ മ/ന്നന്റെ
തോളിൽ മാ/റാപ്പു കേ/റുന്നതും/ഭവാൻ—സം. ഗോ.

കിളിപ്പാട്ടിലുൾപ്പെട്ടതല്ലെങ്കിലും ദ്രുതകാകളിയെ ഇവിടെ പറഞ്ഞതു കാകളിപ്രസ്താവത്തിലാകുന്നു.

7. മൂന്നും രണ്ടും രണ്ടുമൂന്നും രണ്ടും രണ്ടെന്നെഴുത്തുകൾ
പതിന്നാലിനാറു ഗണം പാദം രണ്ടിലുമൊന്നുപോൽ
ഗുരുവൊന്നെങ്കിലും വേണം മാറാതോരോ ഗണത്തിലും
നടുക്കു യതി പാദാദിപ്പൊരുത്തമിതു കേകയാം

ഓരോ പാദത്തിലും ൩,൨,൨,൩,൨,൨ എന്നക്രമത്തിൽ അക്ഷരങ്ങളോടുകൂടെ ആറു ഗണങ്ങൾ, ൧൪ അക്ഷരം. ഈ ഗണങ്ങളിൽ ഓരോന്നിലും ഓരോ ഗുരുവെങ്കിലും വേണം; എല്ലാം ഗുരുവായാലും

വിരോധമില്ല. അപ്പോൾ ഒരു പാദത്തിൽ കുറഞ്ഞപക്ഷം ഗുരു ൬, ശേഷം ൮ ലഘു എന്നു മാത്ര ൨൦; എല്ലാം ഗുരുവായാൽ മാത്ര ൨൮; അതുകൊണ്ടു് മാത്ര ൨൦-നും ൨൮-നും മദ്ധ്യേ നിൽക്കുമെന്നു വന്നുകൂടി. അക്ഷരം ൧൪ എന്നു ക്ലിപ്തംതന്നെ. എന്നാൽ മാത്ര സാധാരണയിൽ രണ്ടറ്റങ്ങൾക്കും മദ്ധ്യേ ൨൨-ഓ ൨൪-ഓ ആയിരിക്കും. ഇതിനു പുറമേ പാദാദികൾക്കു പൊരുത്തം വേണം; എന്നു് വെച്ചാൽ ഒന്നാംപാദം ഗുരുകൊണ്ടു തുടങ്ങിയാൽ രണ്ടാംപാദവും ഗുരുകൊണ്ടുതന്നെ തുടങ്ങണം; ലഘുകൊണ്ടായാൽ ലഘുകൊണ്ടു് എന്നു നിയമം. പാദങ്ങൾക്കു മദ്ധ്യേ യതി വേണം. ൩, ൨, ൨ എന്ന ആദ്യത്തെ മൂന്നു ഗണം ഒരു യതി; അതുപോലെ തന്നെ പിന്നെയും മൂന്നു ഗണങ്ങൾ ഒരു യതി എന്നു്.

ഉദാ—

(൧) സുരവാ/ഹിനീ/പതി/തനയൻ/ഗണ/പതി — ൨൦ മാത്ര
സുരവാ/ഹിനീ/പതി/പ്രമഥ/ഭൃത/പ/തി/

(൨) ശക്രയോ/കൃതാന്തനോ,/പാശിയോ/കുബേ/രനോ — ൨൨
ദുഷ്കൃതം/ചെയ്ത/തവൻ,/തന്നെഞാ/നൊടു/ക്കുവൻ/

(൩) കൈലാസാ/ചലേ/സൂര്യ;/കോടിശോ/ഭിതേ/വിമ-/ — ൨൪
ലാലയേ/രത്ന/പീഠേ/സംവിഷ്ടം/ധ്യാനനിഷ്ഠം — ൨൬

(൪) മാതംഗാ/ഭാസ്യൻ/ദേവൻ, മംഗല്യാ/ധാന/പ്രീതൻ/ — ൨൮
മാതംഗീ/വാചാ/ന്ദേവി, മാനാഢ്യൻ/ഗൗരീ/കാന്തൻ/

ഈ ഉദാഹരണങ്ങളിലൊക്കെയും പാദാദിപ്പൊരുത്തമുണ്ടെന്നു് കാണുക. മിക്കടിക്കുകളിലും യതികളുടെ ആദിക്കും പൊരുത്തം കാണും. ഇവിടെ എടുത്ത ഉദാഹരണങ്ങളിലെല്ലാം അതുണ്ടെങ്കിലും അതില്ലാത്ത വരികൾ അപൂർവമല്ല.

പുരുഷ/സ്ത്രീജാതി/നാ/മാശ്രമാ/ദികളല്ല/
കാരണം/മമ/ഭജ/നത്തിനു/ജഗത്ത്രയേ/

എന്നു ചില പുസ്തകങ്ങളിൽ കാണുന്നതു 'പുരുഷസ്ത്രീ' എന്നു വായിച്ചാൽ പൊരുത്തം തെറ്റുന്നില്ല.

ദേവന്മാരോ/ടൊരുമിച്ചു/പഠിച്ച വിദ്യ/കളും
സുരലോ/കം പു/ക്ക പുഷ്ടമ/ഹീ/പതിയും

എന്നു ഭാരതം സഭാപർവത്തിൽ കാണുന്നതു് പാദാദിപ്പൊരുത്തത്തിനു് ഒരപവാദംപോലെ തോന്നുന്നു. എന്നാൽ വാസ്തവത്തിൽ ഇവിടെ മദ്ധ്യേ വരികൾ വിട്ടുപോയിരിക്കണം. അർത്ഥത്തിലുള്ള ചേർച്ചകേടു് ഈ ഊഹത്തെ ബലപ്പെടുത്തുകയും ചെയ്യുന്നു. മുൻകാണിച്ച—

(൧) 'കാരണം മമ ഭജ/നത്തിനു ജഗത്ത്രയേ'
(൨) 'അഗതിയായൊരടി/യനനുഗ്രഹിക്കണം.'

ഇത്യാദികളിൽ യതിഭംഗം വന്നു കാണുന്നുണ്ടു്.

8. ലഘു പൂർവം ഗുരുപരമീമട്ടിൽ ദ്വ്യക്ഷരം ഗണം
ആറെണ്ണം മദ്ധ്യയതിയാലർദ്ധിതം, മുറി രണ്ടിലും
ആരംഭേ നിയമം നിത്യമിതന്നനടയെന്ന ശീൽ

പാദമൊന്നിനു മുൻ ലഘുവും പിൻ ഗുരുവുമായിട്ടു് ഈരണ്ടക്ഷരമുള്ള ഗണം ആറു്; നടുക്കു യതിചെയ്തു പാദത്തെ രണ്ടർദ്ധമായിട്ടു മുറിക്കണം; രണ്ടുമുറിയുടേയും ആദ്യഗണത്തിൽ മുൻ ലഘു, പിൻഗുരു എന്നുള്ള നിയമം അവശ്യമനുഷ്ഠിക്കണം; ശേഷം നാലു ഗണങ്ങളിൽ തെററിയാലും തരക്കേടില്ല. ഇതു് അന്നനട.

⏑ – ⏑ – ⏑ – ⏑ – ⏑ – ⏑ –
ഉദാ—(൧) ഹരാ/ഹരാ/ഹരാ/ശിവാ/ശിവാ/ശിവാ/
⏑ – ⏑ – ⏑ – – – ⏑ –
പുര/ഹരാ/മുര/ഹരാ/നത/പദാ/
⏑ – – ⏑ – ⏑ – – – ⏑ – –
(൨) വിവി/ധമി/ത്തരം,/പറ/ഞ്ഞുകേഴ/ന്നോ—
⏑ – ⏑
രര/ചനെ/ഒത്താഴ/ത്തുര/ചെയ്താൻ/സുതൻ.

രണ്ടാമുദാഹരണത്തിൽ അന്ത്യഗണങ്ങൾക്കു ലഘുഗുരുവ്യവസ്ഥ തെററിയിരിക്കുന്നു. യത്യാരംഭമായ ഒന്നും മൂന്നും ഗണങ്ങളിലാകട്ടെ നിയമം ശരിതന്നെ എന്നു കാണുക.

---

## ൨. തുള്ളൽപ്പാട്ടു്.

തുള്ളൽപ്പാട്ടിൽ (൧) ഓട്ടൻ (൨) ശീതങ്കൻ (൩) പറയൻ എന്നു മൂന്നു വകഭേദമുണ്ടു്. ഇതിൽ ഓരോന്നിലും ഉള്ള വൃത്തങ്ങൾ

വെവ്വേറെ ആണെങ്കിലും ചിലതു സാധാരണമായിട്ടു കാണുന്നു. അതിൽ ആദ്യം ഓട്ടനിൽ പ്രധാനമായുള്ള വൃത്തങ്ങളെ എടുക്കുന്നു.

## 1. ഓട്ടൻ.

9. ദ്വിമാത്രം ഗണമെട്ടെണ്ണം യതിമദ്ധ്യം തരംഗിണീ. ൧

രണ്ടുമാത്രയിലുള്ള ഗണം എട്ടുചേൎത്തു് ഒരു പാദം ചെയ്യുന്ന വൃത്തത്തിനു തരംഗിണി എന്നുപേർ; ഇതിനു പാദമദ്ധ്യമായ നാലാം ഗണത്തിന്റെ അവസാനത്തിൽ യതിയും വേണം. സംസ്കൃതത്തിൽ ഈ വൃത്തം മാത്രാസമകവൎഗ്ഗത്തിലുൾപ്പെടും. എന്നാൽ ഇങ്ങനെ ഒരു ലക്ഷണവും പേരും സംസ്കൃതവൃത്തശാസ്ത്രഗ്രന്ഥങ്ങളിൽ കണ്ടിട്ടില്ല

ഉദാ—(൧) അണി/മതി/കല/യും സുര/വാ/ഹിനി/യും
ഫണി/പതി/ഗണ/ഫണ/മണി/കള/മണിയും—ഷോ. യാ.

(൨) ദോ/ഷ/ഗ്ര/ഹിക/ളില്ലാ/ത്ത/ള്ളോരു
ദോ/ഷ/ജ്ഞ/ന്മാ/രുടെ സഭ/യ്ക്ക/ല്ലും—ഷോ. യാ.

ഇതിൽ രണ്ടാമുദാഹരണത്തിൽ യതിഭംഗമുണ്ടു്. പാടുമ്പോൾ അതു തെളിയുകയും ചെയ്യുന്നു. സംസ്കൃതത്തിൽ—

'ഭജഗോവിന്ദം ഭജഗോവിന്ദം'

എന്നുള്ള കീൎത്തനം ഈ വൃത്തത്തിലാകുന്നു. ഇരുപത്തിനാലുവൃത്തത്തിൽ ൧൪-ം ൧൯-ം വൃത്തങ്ങളിലും ഈ വൃത്തം പ്രയോഗിച്ചു കാണുന്നു.

ഉദാ—(൧) കൊണ്ടാ ലക്ഷ്മണ വില്ലും ശരവും
കണ്ടില്ലേതും വരുണമിദാനീം
കണ്ടാലും മമ വീൎയ്യം ജലനിധി
മണ്ടിവരുന്നതു നാരായണജയ—വൃ. ൧൪.

(൨) മനുകുലതിലകമണിപ്പൂൺതപ നീ
നിശമയ സീതാചരിതമിദാനീം
ശ്രുതിശതമാകിലിതഖിലജനാനാം
ദുരിതക്ഷയമിതു നാരായണജയ—വൃ. ൧൯.

10. രണ്ടാംപാദേ ഗണം രണ്ടു കുറഞ്ഞതൂനതരംഗിണി

രണ്ടാംപാദത്തിൽ രണ്ടു ഗണം കുറഞ്ഞ തരംഗിണിക്കു് ഊനതരംഗിണി എന്നുപേർ.

11. കേകാപാദത്തെയൎദ്ധിച്ചാലൎദ്ധകേകയതായിടും ൨

കേകയ്ക്കു രണ്ടു യതിയുള്ളതിൽ ആദ്യത്തെ യതിയിൽത്തന്നെ പാദം നിറുത്തിയാൽ അർദ്ധകേക. അപ്പോൾ ഒരു ത്ര്യക്ഷരഗണത്തിനും പിന്നാലെ രണ്ടു ദ്വ്യക്ഷരഗണം അർദ്ധകേക എന്നർത്ഥമായി. ഓരോ ഗണത്തിലും കുറഞ്ഞപക്ഷം ഓരോ ഗുരുവും വേണം.

ഉദാ—(൧) ഏണനയനേ ദേവീ
വാണീടു ഗുണാശയേ—കൃ-അ-വി.

(൨) കളിച്ചു പടജ്ജനം
വിളിച്ചു പുറപ്പെട്ടു—നള-ച.

(൩) തിരയിൽ ചാടിനീന്തും
നെററിയിൽ കുറിച്ചാന്തും—കാ. വി.

– – ◡ – ◡ ◡ –

(൪) ബ ധ വ ച ന മ തു
കേട്ടു ഹേഹയ നൃപൻ.

സംസ്കൃതത്തിലെ വക്ത്രവൃത്തവും (അനുഷ്ടുപ്പിൽ), സ്വാഗതാവൃത്തവും (ത്രിഷ്ടുപ്പിൽ), സുമംഗലാവൃത്തവും (ജഗതിയിൽ), തുള്ളലിൽ ഉപയോഗിക്കാറുണ്ടു്:—

വക്ത്രത്തിനു് ഉദാഹരണം—

(൧) വിരവോടേ ഗുരുവായൂർ
മരുവും തമ്പുരാൻ കൃഷ്ണൻ—കൃ. വി. ഓട്ടൻ.

(൨) കവി ചൊല്ലി ഫലിപ്പിപ്പാ-
നെളുതല്ലെങ്കിലും നമ്മേ—കൃ-ഷീ-ശീതങ്കൻ.

◡ ◡ – – ◡ – – ◡

(൩) കു റ വി ല്ലാത്തൊരു കിള്ളി-
ക്കുറിശ്ശി ശ്രീമഹാദേവൻ—സ-പ്ര-പറയൻ.

സ്വാഗതയ്ക്കു്—(ര ന ഭ ഗ ഗ)

(൧) നില്ലുനില്ലെട സുയോധന കർണ്ണാ
നിങ്ങൾ ചൊന്ന മൊഴി നിന്ദിതമെല്ലാം—ഘോ-യാ.

(൨) അർജ്ജുനസ്യ മയി കിം ബഹുമാനം
നാസ്തി തസ്യ ബഹു കഷ്ടമിദാനീം—കാ-വി.

സ്വാഗതയെ ചിലെടത്തു മാത്രാപ്രധാനമാക്കി അക്ഷരസംഖ്യ ഭേദപ്പെടുത്തീട്ടും കാണും, എങ്ങനെയെന്നാൽ—

ചിത്രസേനനും വൃന്ദവുമെല്ലാം
ചിത്രസമ്മതം പൂണ്ടു ഗമിച്ചു.

വൃത്രവൈരിയെച്ചെന്നു വണങ്ങി
തത്ര മേവിനാനതുമതി ഭദ്രം—ഘോ-യാ.

ഇതിൽ ആദ്യത്തെ മൂന്നുപാദങ്ങളിൽ സ്വാഗതയുടെ നാലക്ഷരം കഴിഞ്ഞുള്ള രണ്ടു ലഘുക്കൾക്കു പകരം ഒരു ഗുരു ചെയ്തിരിക്കുന്നു; 'ചിത്രസേനനു വൃന്ദവുമെല്ലാം' എന്നായാൽ സ്വാഗതതന്നെയാകും. നാലാംപാദത്തിൽ ഗുരുലഘുക്കൾക്കു വിനിമയം ചെയ്തതേ ഉള്ളു. 'തത്ര മേവിയതു നാമതിഭദ്രം' എന്നായാൽ സ്വാഗതയാകും.

സുമംഗലയ്ക്കു്—(ജ ഭ ജ ര)

മതം നമുക്കഭിമതം വൃകോദരാ
ഹിതം പറഞ്ഞതുചിതം ഗ്രഹിക്ക നീ—ഘോ-യാ.

12. ജഗണാദ്യം ചതുർമ്മാത്രഗണം നാലു ശിതാഗ്രയാം. ൪

ചതുർമ്മാത്രഗണം നാലു കൂടിയതു ശിതാഗ്ര; അതിൽ ആദ്യത്തെ ഗണം ജഗണ(മദ്ധ്യഗുരു)-രൂപമായിരിക്കുകയും വേണം.

◡ – ◡
ഉദാ—(൧) വിദഗ്ദ്ധ/നാകിയ/നളന്റെ/ദൂതൻ
◡ – ◡
വിദർഭ/നൽപുര/മടുത്തുകണ്ടു
◡ – ◡
കുതിച്ചു/ചാടും/കുതിരകൾ/കണ്ടു/—നള-ച.

(൨) കരിമ്പുതിന്നാൻ കരിവരനിച്ഛപ്പോൾ
തരിമ്പുമോഹമതുണ്ടെന്നാകിൽ—ഘോ-യാ.

13. ത്രിമാത്രം ദ്വ്യക്ഷരഗണമാറെണ്ണം ഗുരുവൊററയും
ആദ്യം ഗണം ഗുരുമുഖമിതു ഹംസപ്ലുതാഭിധം. ൫

ഒരു ഗുരുവും ഒരു ലഘുവും ചേർന്ന രണ്ടക്ഷരം മൂന്നുമാത്രയിൽ ആറു ഗണവും ഒരു ഗുരുവും കൂടിയതു ഹംസപ്ലുതം; ഇതിൽ ആദ്യഗണം ലഘുകൊണ്ടു തുടങ്ങുകയും വേണം.

ഉദാ—(൧) ജലധിയും കലങ്ങി മറിഞ്ഞിടുന്നു
ഗിരികളും വിരവോടു കുലുങ്ങിടുന്നു—കൃ-വി.

(൨) മരുത്തിന്റെ മകനെക്കാൾ വലിപ്പമെന്നും
കരുത്തുള്ള പരിഷയിലധീശനെന്നും—കിരാ.

(൩) കരമതിലകപ്പെട്ട കനകക്കട്ടെ
പരിചൊടു കളയുന്നതുചിതമല്ല—അ-മോ.

(൪) പടജ്ജനപടലവുമിടവകയും
നട വിട ചട പട രടിതങ്ങളും—നള-ച.

14. ലഘുപ്രായം ചതുർമ്മാത്രഗണമാറൊരു ദീർഘവും
ചേർന്നുവന്നാലജഗരഗമനാഭിധവൃത്തമാം ൬

ലഘുപ്രചുരമായ ചതുർമ്മാത്രഗണം ൬-ം ഒടുവിൽ ഒരു ദീർഘവും വരുന്നതു് അജഗരഗമനം.

ഉദാ—ഹ) തെളിവൊടു പല വാളുകൾ കൽക്കടതോക്കുകൾ വില്ലുകൾ ശൂലം
വെളുവെളെ വിളയുന്ന കടുത്തില ശക്തികൾ പത്തി കൃപാണം.
നള—ച.

വ) വർദ്ധിതതരധവളഹിമാചലസന്നിഭതുംഗശരീരന്റെ
നെടുതാകിയ കൊടിമരമെന്നകണക്കെ തടിച്ചൊരു വാലും
—ക-സൌ.

15. ആറുമെട്ടും പതിന്നാലുമാത്രയാൽ മദമന്ഥരാ ൭

ആറു മാത്ര ഒരു യതി, പിന്നീടു് എട്ടുമാത്ര ഒരു യതി എന്നു ൧൪ മാത്ര രണ്ടു യതിയായുള്ള വൃത്തം മദമന്ഥരാ. അക്ഷരങ്ങൾ അധികം ലഘുവായിരിക്കണം.

ഉദാ—ഹ) പലവടിവും വന്നുചമഞ്ഞു
തലമുടിയും വന്നതികഞ്ഞു—നള. ച.

വ) രതികണവന്നു കണ്മകളൊടുങ്ങി
അതിവിവശതപൂണ്ടുമയങ്ങീ—ബാ. യു.

മാരൻപാട്ടിലും ഈ വൃത്തം ഉപയോഗിച്ചിട്ടുണ്ടു്.

മലയജമതിലും മാലതി
മലർനിരചൊരിയും വനമതിലും.

---

വ. ശീതങ്കൻ.

16. അടിയൊന്നിലെഴുത്തേഴ നാലിലോ അഞ്ചിലോ ലഘു
മററുള്ളതെല്ലാം ഗുരുവാം കൃശമദ്ധ്യാഖ്യമാമിതു ൮

ഉദാ—ഹ) മാതുരംബികേ നിന്നെയു്
പാർത്തു ഞാൻ വണങ്ങുന്നേൻ—സം. പ്ര.

വ) അക്കാലം ദേവകൻെറ
മോളായ ദേവകിയെ—കൃ. ലീ.

കൃശമദ്ധ്യയെ വക്ത്രത്തോടു കലത്തിയാണു് അധികം പ്രയോഗിക്കുന്നതു്:—

ശ്രീചാരുസപത്രപൻെറ
ചരണാംഭോരുഹം കൂപ്പി—സം. പ്ര.

കിളിപ്പാട്ടിൽ പറഞ്ഞ കാകളിയും കളകാഞ്ചിയും ശീതങ്കനിൽ പ്രയോഗിക്കാറുണ്ട്. ഉദാഹരണം.

കാകളിക്ക്—

വാനോർനദീപുരേ വാണരുളീടുന്ന
മീനാങ്കകമ്പിയാം കൃഷ്ണൻതിരുവടി—ക-സൗ.

കളകാഞ്ചിക്ക്—

അതികുടിലംപ്ലനസദൃശനിറമുടയ വേണിയും
അത്ഭുതമാകും നിടിലപ്രദേശവും—അഹ-മോ.

കളകാഞ്ചിയുടെ പാദങ്ങൾ മറിച്ചിട്ടും പ്രയോഗിക്കും; അതിനു പര്യസ്തകാഞ്ചി എന്നു പേർ കൊടുക്കാം.

ഉദാ—കല്ലോലജാലം കളിക്കുന്ന കണ്ടു
കമലമണി നിറമുടയ കമലമതു കണ്ടു—ക-സൗ.

---

## ൩. പറയൻ.

ശീതങ്കനിലും ഓട്ടനിലും ഉള്ള വൃത്തങ്ങൾക്കു പുറമേ സംസ്കൃതത്തിലെ മല്ലികാവൃത്തവും (ധ്രുതിയിൽ മാത്രമല്ലാതെ പുതിയ വൃത്തമൊന്നും പറയനിൽ ഇല്ല.)

മല്ലികയ്ക്കുദാഹരണം—

എന്തിനിത്ര പറഞ്ഞു ദാനവനെന്തു സംഗതിയെന്നനീ
ചിന്തിയാത്തവനല്ല നിങ്ങടെ ബന്ധു ഞാനസുരൻ മയൻ—സ-പ്രം.

ഇതിനെ മാത്രം പ്രധാനമാക്കിയും പ്രയോഗിക്കും. ഉദാ—

൧) ഫലിതമൊരുവക പറകയും ചിലരുറകയും ചിലർ മറികയും
പലരുമിഹ ഭുവി നിറകയും ചിലർ വിറകയും രസമറികയും—സ, പ്രം.

൨) അന്ധയുരവരവചനമിങ്ങനെ കേട്ടു സപദി സുയോധനൻ
അന്ധമതി ശരശകനികർണ്ണ സമാകുലൻ സുമഹാധനൻ—സ-പ്രം.

൩) തിരുവനന്തപുരേ വിളങ്ങിന പത്മനാഭ നമോസ്തുതേ
തരുണജലധരനികരതുലിതകളേബരായ നമോസ്തുതേ—സ-പ്ര.

---

### ൩. കൃഷ്ണഗാഥ

17. ശ്ലഥകാകളിവൃത്തത്തിൽ രണ്ടാംപാദത്തിലന്ത്യമാം
രണ്ടക്ഷരം കുറിച്ചീടിലതു മഞ്ജരിയായിടും.

ഉദാ—മേനകാ മുമ്പായ മാനിനിമാരുടെ
മേനിയെ നിർമ്മിപ്പാൻ മാതൃകയായ്

കാകളിയുടെ ഗണമൊന്നും മഗണമാകരുതെന്നു പറഞ്ഞിട്ടുണ്ട്. മഞ്ജരിയിൽ ആ നിയമം വേണ്ട; അതാണ് 'ശ്ലഥകാകളി' എന്നു പറഞ്ഞതു്. ഉദാഹരണത്തിൽ രണ്ടാംപാദത്തിൽ രണ്ടാം ഗണം മഗണമായിരിക്കുന്നു. ലീലാവതിപ്പാട്ടിനും ഇതുതന്നെ വൃത്തം.

ഉദാ—ചന്തക്കരുകൊണ്ടു കൂട്ടാനുമുണ്ടാക്കി
ചന്തത്തിൽ വേണ്ടുന്ന കോപ്പുകൂട്ടി.

ഇരുപത്തിനാലുവൃത്തത്തിൽ ൰൧-൰൨-ം, വൃത്തങ്ങൾ ഇതാകുന്നു.

ഉദാ—കോടക്കാർക്കുന്തലാൾ സീതാവിയോഗത്താൽ
ആടൽപെട്ടങ്ങു വസിക്കുംകാലം
കോടക്കാർ വന്നിട്ടു ചൂടുപിടിപെട്ടു
വാടിയ രാമ ഹരേ ശരണം.

---

### ൪. ഇരുപത്തിനാലുവൃത്തം.

ഇതെല്ലാം നാലുപാദത്തിലുള്ള ശ്ലോകങ്ങളാണ്; എന്നാൽ പൂർവ്വാർദ്ധം, ഉത്തരാർദ്ധം എന്നു രണ്ടായ് I മുറിയണമെന്നില്ല. ചിലെടത്തു് അർദ്ധം രണ്ടും ചേർന്നു സമാസിച്ചും കാണും. എങ്ങനെ എന്നാൽ —

രാമാജ്ഞ കൈക്കൊണ്ടു രാമാനുജൻതാൻ
തൽപാദുകേ മൂർദ്ധ്നി വിന്യസ്യ നന്ദി-
ഗ്രാമേഽകരോദ്രാജ്യമശാന്തചേതാ
രാമാഗമാകാംക്ഷി ശ്രീരാമരാമ.

ഇപ്പുസ്തകത്തിൽ ൰-ം, ൰൫-ം, വൃത്തങ്ങൾ ഇന്ദുവദന എന്ന സംസ്കൃതവൃത്തം തന്നെ—

ആപദി ഭജന്തി ന ഭജന്തി സുലഭേർത്ഥേ
ത്വാമകരുണാ വരദ! കാമവിവശാ യേ
കേവലസുഖായ നഹി തന്ന വിദിതം കിം
തദ്വദിഹ തേ വയമപീശ ഹരിരാമ

ഇതിൽ ഗുരുക്കളെ പലെടത്തും ലഘുക്കളാക്കി ഉച്ചരിക്കേണ്ടി വരും. എങ്ങനെ എന്നാൽ—

⏑ ⏑ ⏑ – ⏑ ⏑ ⏑ – ⏑ ⏑ ⏑ – –

(൧) അല്ലലകററീടുവതിന്നാശ്രിത ജ നാ നാം

– – ⏑ ⏑ – ⏑ ⏑ ⏑ – ⏑ ⏑ ⏑ – –

വില്ലുമമ്പുമാ യ ട വി ര ന്നി ലെ ഴ ന്ന ള്ളി

– ⏑ ⏑ ⏑ ⏑ ⏑ ⏑ ⏑ – ⏑ ⏑ ⏑ – –

ചൊല്ലെഴുന്നരാവണനെക്കൊന്നരഘു നാഥ ൻ

– ⏑ ⏑ ⏑ – ⏑ ⏑ ⏑ – ⏑ ⏑ ⏑ – –

ന ല്ല ഉ വ രു ത്തു ക ന മു ക്ക ഹ രി രാ മ.

– ⏑ ⏑ ⏑ – ⏑ ⏑ ⏑ – – ⏑ ⏑ – –

(൨) പേരെഴുന്ന ലങ്കയി ല ക ത്തു പു ക്ക നേ രേ
പോരിനൊരുമിച്ച നിലകൊണ്ട ഹരിരാമ.

ഇതിൽ ൧-നെ

അല്ലലകററീടുവതിന്നാശ്രിതജനാനാം
വില്ലുമമ്പുമായടവിരന്നിലെഴനെള്ളി
ചൊല്ലെഴന രാവണനെ കൊന്ന രഘുനാഥൻ;

എന്നും, ൨-നെ

പേരെഴന ലങ്കയിലകത്തു പുക്ക നേരേ

എന്നും വായിക്കേണ്ടിയിരിക്കുന്നു.

18. ഇഫേന്ദുവദനാവൃത്തേ മാത്രയെല്ലാത്തു ലഘുക്കളെ
ഇടവിട്ടു ഗുരുസ്ഥാനേ ചെയ്തിട്ടു ലഘുവാന്നഥ
ഒട്ടവിൽ ചേർത്താം വൃത്തം കലേന്ദുവദനാഭിധം. ൧

ഉദാ—(൧) കമലദലലോചനവുമമലകരപാദതല-
മസകലകളാക്ഷരമൊടരുളിനൊരു ഗീരുകളു-
മതിവിശദദന്തരുചി മൃദുഹസിതമാനനവു-
മകതളിരിലാക മമ പരമരഘുനാഥജയ

ഇതിൽ ൧-ം, ൬-ം, ൧൧-ം ഗുരുക്കൾക്ക് ഈരണ്ടു ലഘു ചെയ്തിരിക്കുന്നു.

(൨) നാലു നിജ ചെറിത ചില ബാലകരിലിയലിനൊരു
ലീലകളിൽ മുദിതനരപാലമണി നിജ യുവതി
ചാലെ മുല പുണന്നിരുന്ന കാചമഥ കശികസുത-
നാലയത്തിനടുത്തു വന്നു രാമരഘുനാഥജയം.

ഇതിൽ ൨-ം, ൪-ം, ൮-ം, ഗുരുക്കൾക്കു പകരം ഈരണ്ടു ലഘുക്കൾ.

19. ദ്വ്യക്ഷരം ഗണമൊന്നാദ്യം ത്ര്യക്ഷരം മൂന്നതിൽപരം
ഗണങ്ങൾക്കാദിഗുരുവാം വേറൊന്നും ത്ര്യക്ഷരങ്ങളിൽ
മറേറതും സർവ്വഗുരുവായ് വരാം കേളിതു സർപ്പിണീ ൨

ആദ്യം ദ്വ്യക്ഷരഗണം ൧; പുറമേ ത്ര്യക്ഷരഗണം ൩ എന്നു് ആകെ ൧൧ അക്ഷരം. എല്ലാ ഗണങ്ങളേയും ഗുരുകൊണ്ടു തുടങ്ങണം; ത്ര്യക്ഷരഗണങ്ങളിൽ രണ്ടുഗുരുവെങ്കിലും വേണം; ദ്വ്യക്ഷരഗണത്തിലും രണ്ടു ഗുരുവാകുന്നതിനു വിരോധമില്ല. ഇതു സർപ്പിണി എന്ന വൃത്തം.

ഉദാ—൧) ഏഴ/സാഗര/മേഖല/യാകുന്നോ/
ഊഴി/തന്നിൽനി/റയ്യന്ന/ലോകരെ/
ഏഴ/കോഴകരം/കൂടാതെ/രക്ഷിച്ചു/
നാഴി/കാതോറും/രാജാവു/ഗോവിന്ദ/

൨) സാര/മായകിള/ങ്ങുണ്ടു/തീർത്തിട്ടു
ചാര/ത്താമ്മാവു/മേളത്തിൽ/ഗോവിന്ദ/

രണ്ടാം വൃത്തവും ഒൻപതാം വൃത്തവും ഈ ശീലിലാകുന്നു. മററു പല പാട്ടുകളിലും ഈ ശീലു കാണും.

**20.** വിഷമത്തിൽ സമസമം സമത്തിൽ സമസം ഗുരു
എന്നുള്ളർദ്ധസമം വൃത്തം സമാസമസമാഹ്വയം. ൩

വിഷമങ്ങളിൽ സമസമം എന്നും, സമങ്ങളിൽ സമസഗ എന്നും ഗണങ്ങൾ ചേൎന്ന അർദ്ധസമവൃത്തത്തിനു സമാസമം എന്നു പേർ.

**21.** കല്യാണി തഗണം മൂന്നു ഗുരു രണ്ടൊടു ചേരുകിൽ ൪

ത ത ത ഗ ഗ എന്നു ൧൧ അക്ഷരം കല്യാണീവൃത്തം.

ഉദാ—കല്യാണരൂപി വനത്തിന്നു പോവാൻ
വില്ലും ശരം കൈ പിടിച്ചോരു നേരം
മെല്ലെ പുറപ്പെട്ടു പിന്നാലെ സീതാ
കല്യാണിനീ ദേവി ശ്രീരാമരാമ

**22.** യതിമദ്ധ്യം സമ്പുടിതം നസഭം നഗഗങ്ങളും ൫

ഉദാ—സമുചിതസപര്യാം ശബരിയൊടു വാങ്ങി-
ച്ചിരഗതിയവൾക്കും പരിചിനൊടു നൽകി
പരമപുരുഷൻ മാല്യവദചലസാനൗ
പരിചിനൊടു ചേൎന്നു പരമശിവശംഭോ

ഇതിൽ മൂന്നാം പാദത്തിൽ യതിഭംഗം വന്നിട്ടുണ്ടു്.

ഉദാ—സുര പു/രിയൊടു സ മ മാ/കും നിജ/
പുരിയിൽ/പുക്ക ടൻ/ര ഘു നാ ഥൻ/

തരുണി/മാർ മണികമട /സീതയോ/
ടൊരുമി/ച്ചുവാണു/ഹരിനംബോ

23. നസയം യഗലം ഭചന്നാലതിസമ്മതയായിട്ടം ന്യ

ഉദാ—ളുവനമപി പൂരയാമാസ ഭേരീരവെ-
രവനതസുരാംഗനാനന്ദഗാനങ്ങളും
സവിധഭുവി നാരദൻ വീണ വായിക്കയും
നവരസദമാട്ടവും നൗമി നാരായണം

24. തഭയം ജലലം മദ്ധ്യേ മുറിഞ്ഞാൽ സ്തിമിതാഭിധം ൈ

ഉദാ—ശ്രീരാമചന്ദ്രജയ സീതാകടാക്ഷമധു-
പാരാമമേ പെരിയ കാരുണ്യമെന്നിലരുൾ
നേരേ വരുത്തുക തെളിഞ്ഞാദരേണ തവ
നാരീശിരോമണിയെ നാരായണായനമഃ

25. സജനം ജഭലം മദ്ധ്യേ ഛിന്നാതിസ്തിമിതാഭിധാ വൃ

ഉദാ—രഘുനാഥശസ്ത്രമുടനുടലിൽ തറച്ചു ഖര-
രുചിഭൂമിനിന്നഖിലരജനീചരാധിപതി
രണഭൂമിതന്നിലുടനടിപെട്ടു വീണു യമ-
ഭവനം ഗതഃ സപദി ശിവരാമ രാമ ജയ

26. സർപ്പിണിക്കാദ്യഗുരുവിൻസ്ഥാനേ രണ്ടു ലഘുക്കളെ
ചേർത്താലുണ്ടായിട്ടും വൃത്തമതിൻപേരുപസർപ്പിണീ ൻ

ഉദാ—ചരണപല്ലവം കുമ്പിട്ടു ലക്ഷ്മണൻ
മരമറികെപ്പോയ് മെല്ലെ മറഞ്ഞപ്പോൾ
അരിയസീതയ്ക്കുണ്ടായോരു ദുഃഖത്തെ
പറയാമോ ശിവ നാരായണനംബോ.

ശങ്കരചരിതം, സ്രഗ്വിണി, മദനാർത്താ, പഞ്ചചാമരം എന്ന സംസ്കൃതവൃത്തത്തിലാണു് ചില വൃത്തങ്ങൾ.

ഉദാ—ശങ്കരചരിതം [സനജനരസ]

ഹരിരാക്ഷസവരസോദരഹനുമാനൊടു സഹിതം
തരുണീമണി നിജ സീതയൊടൊരുമിച്ചതിമധുരം
തരസാ കുസുമവിമാനവുമധിരുഹ്യ വിശാലം
സുരസത്തമനിയെഴുന്നെള്ളിന രഘുനായക ശരണം.

ഇതിൽ മൂന്നാം പാദത്തിൽ അഞ്ചാമക്ഷരത്തിൽ പദം നിൽക്കാത്തതിനാൽ യതിഭംഗമുണ്ടു്. ആ പാദാന്തത്തിൽ മാത്ര പ്രമാണമാക്കി രണ്ടു ലഘുവിനു പകരം ഒരു ഗുരു ചെയ്തിരിക്കുന്നു. ഇങ്ങനെ പിന്നെ ചിലെടത്തു കാണും.

സ്രഗ്വിണിക്കു [ ര ര ര ര ]

പ്രാപ്തരാജ്യേ ഹരൌ ശാന്തരീന്ദ്രദ്വിഷാം
പാൎത്ഥലം കാത്തു രക്ഷിച്ചിരിക്കും വിധൌ
ആൎത്തിപോക്കും നൃണാം ചീൎത്ത സമ്പത്സുഖ-
പ്രാപ്തി ചൊല്ലാവതോ രാമ രാമ ഹരേ.

മദനാൎത്തയ്ക്കു [ ത യ സ ഭ ഗ ഗ ]

സീതാവിരഹവ്യാകുലചിത്തേ രഘുനാഥേ
സാകേതപുരദ്വാരി സമാഗത്യ മഹാത്മാ
കോപി ദ്വിജനുത്സൃജ്യ മൃതം ബാലമകാലേ
കോപിച്ചു പറഞ്ഞൂ ഹരിനാരായണശംഭോ.

പഞ്ചചാമരത്തിനു [ ജരജരജഗ ]

ജഗത്ത്രയേ ജനങ്ങളെപ്പിടിച്ചുതച്ചുകൊന്നടൻ
ഞരമ്പറുക്കടിച്ചു പച്ചമാംസഭക്ഷിരക്ഷസാം
കുലംമുടിപ്പതിന്നുപായമെന്തുകൊണ്ടവരെന്നസൌ
വിചിന്തയാംബഭൂവ ഹാ മുകുന്ദരാമ പാഹിമാം.

27. കേകയ്ക്കു രണ്ടാംപാദാന്തയതിയിൽ ത്ര്യക്ഷരം ഗണം.
പൊരുത്തവുമപേക്ഷിച്ചാൽ കേക പല്ലവിനിയാമത്തു് ൧൦

കേകയുടെ രണ്ടാംപാദത്തിന്റെ രണ്ടാം യതിയുടെ ആദ്യമായ ത്ര്യക്ഷരഗണവും, പാദാദിപ്പൊരുത്തവും വിട്ടതു പല്ലവിനി.

ഉദാ—പ്ലവഗകുലപതി വരുത്തും പെരുമ്പട-
ജ്ജനത്തോടൊരുമിച്ചു രഘുനാഥൻ
പടയ്ക്കു പുറപ്പെട്ടു സമുദ്രതടഭുവി
വസിച്ചിതൊരുദിനം ഹരിശംഭോ.

ഇരുപത്തിനാലുവൃത്തത്തിലെ വൃത്തങ്ങളുടെ പേരുകൾ.

| | | | | | |
|---|---|---|---|---|---|
| ൧-ാം വൃത്തം | | ഇന്ദുവദനാ | ൧൩-ാം വൃത്തം | | പല്ലവിനി |
| ൨ | ,, | സൎപ്പിണി | ൧൪ | ,, | തരംഗിണി |
| ൩ | ,, | കലേന്ദുവദനാ | ൧൫ | ,, | ഇന്ദുവദനാ |
| ൪ | ,, | സമാസമം | ൧൬ | ,, | കല്യാണി |
| ൫ | ,, | കല്യാണി | ൧൭ | ,, | അതിസ്തിമിതാ |
| ൬ | ,, | മല്ലികാ | ൧൮ | ,, | സ്തിമിതാ |
| ൭ | ,, | പഞ്ചചാമരം | ൧൯ | ,, | തരംഗിണി |
| ൮ | ,, | സംപുടിതം | ൨൦ | ,, | ശങ്കരചരിതം |
| ൯ | ,, | സൎപ്പിണി | ൨൧ | ,, A | സ്രഗ്വിണി |
| ൧൦ | ,, | മഞ്ജരി | ൨൧ | ,, B | സംപുടിതം |
| ൧൧ | ,, | അതിസമ്മതാ | ൨൨ | ,, | ഉപസൎപ്പിണി |
| ൧൨ | ,, | മഞ്ജരി | ൨൩ | ,, | മദനാൎത്താ |
| | | | ൨൪ | ,, | സ്തിമിതാ |

വഞ്ചിപ്പാട്ട്.

28. ഗണം ദ്വ്യക്ഷരമെട്ടെണ്ണമൊന്നാംപാദത്തിൽ, മററതിൽ
ഗണമാറര, നിൽക്കേണം രണ്ടുമെട്ടാമതക്ഷരേ
ഗുരുതന്നെയെഴുത്തെല്ലാമിശ്ശീലിൻപേർ നതോന്നതാ ഫ

ഉദാ—ഭകല്ലോടെല്ലാ ജനങ്ങൾക്കും കേടുതീരത്തക്കവണ്ണം
എപ്പോഴുമന്നദാനവും, ചെയ്തു ചെഞ്ചമ്മേ

മഞ്ജരിയും വഞ്ചിപ്പാട്ടിൽ ഉപയോഗിക്കാറുണ്ട്.

ആലുണ്ടിലയുണ്ടിലഞ്ഞിയുണ്ടേ നല്ലോ—
രാലുവാത്തേവരെ തമ്പുരാനേ.

29. പ്രധാനവൃത്തങ്ങളറിഞ്ഞുകൊൾവാൻ
വിധാനമേവം ചിലതത്ര ചൊന്നേൻ
നിശ്ശേഷമായിട്ടഖിലം കഥിപ്പാ—
നശ്ശേഷനും ശേഷി വരുന്നതാണോ?

ഭാഷയിൽ സാധാരണ നടപ്പുള്ള പാട്ടുകളുടെ വൃത്തരീതിയെ ഇത്രത്തോളം ഇവിടെ വിവരിച്ചല്ലോ. മിക്ക ശീലുകളും ഇച്ചൊന്നവയിൽ ഉൾപ്പെട്ടവയോ അല്പാല്പമാത്രം വ്യത്യാസമുള്ളവയോ ആയിരിക്കും. ഉദാഹരണത്തിന കണ്ണശ്ശപ്പണിക്കരുടെ രാമായണത്തിൽ മിക്ക കാണ്ഡങ്ങളിലും കാണുന്ന വൃത്തങ്ങൾ ഇരട്ടിച്ച തരംഗിണി ആയിരിക്കും. ഇതുപോലെ മററു ഭേദങ്ങളും കാണും. ഒന്നൊഴിയാതെ എല്ലാ വൃത്തങ്ങളും വിവരിക്കുക എന്നതു് അസാദ്ധ്യമാകുന്നു. എന്നല്ല, ബുദ്ധിമാന്മാൎക്ക പുതിയ വൃത്തങ്ങളെ ഇനി നിൎമ്മിക്കയും ആകാമല്ലോ.

---

# പ്രത്യയപ്രകരണം

സംസ്കൃതത്തിൽ വൎണ്ണവൃത്തങ്ങൾക്കു് ഉന്ന ഛന്ദസ്സുകൾ പറഞ്ഞുവല്ലോ; ഓരോ ഛന്ദസ്സുകളിൽ ഏതാനും വൃത്തങ്ങളേയും ലക്ഷണം ചെയ്തു് ഉദാഹരിച്ചു് കാണിച്ചുവല്ലോ. ഓരോ ഛന്ദസ്സിലും വരാവുന്ന വൃത്തങ്ങളിൽ നാലഞ്ചെണ്ണമേ ഉപയോഗത്തിൽ വന്നിട്ടുള്ളു. അവയ്ക്കേ നാമധേയലക്ഷണങ്ങളും ഏൎപ്പെട്ടിട്ടുള്ളു. എന്നാൽ ഓരോ ഛന്ദസ്സിലും എത്ര വൃത്തങ്ങൾ സംഭവിക്കാം; അവയുടെ സ്വരൂപ

മെന്തായിരിക്കും; അവ മുറയ്ക്കു് അടുക്കിയാൽ എത്രാമത്തേതുകളായിരിക്കും. ഇത്യാദി ചോദ്യങ്ങൾക്കു് ഉത്തരമറിവാൻ ഉള്ള മാർഗ്ഗങ്ങളെ ചൊല്ലുന്നു. ഈ മാർഗ്ഗങ്ങൾക്കു പൊതുവേ പ്രത്യയം എന്നു് ഈ ശാസ്ത്രത്തിൽ സംജ്ഞ ചെയ്തിരിക്കുന്നുവെന്നും അവ എത്ര എണ്ണമുണ്ടെന്നും ഇന്നതെന്നും പറയുന്നു—

വൃത്തസംഖ്യാദിയറിവാൻ വൃത്തശാസ്ത്രത്തിലോതിടും
ഗണിതത്തിൻപ്രകാരങ്ങൾ പ്രത്യയാഖ്യങ്ങളാറിഹ. ൧

പ്രസ്താരം നഷ്ടമുദ്ദിഷ്ടമേകദ്വ്യാദിലഗക്രിയ
സംഖ്യാനം പിന്നദ്ധ്വയോഗമെന്നിവയ്ക്കിഹ പേരുകൾ ൨

ഇവയിൽ ആദ്യമായി പ്രസ്താരത്തിന്റെ സ്വരൂപത്തെ കാണിക്കുന്നു:-

ഓരോ ഛന്ദസ്സിലും വൃത്തമിത്രയിത്ര ഭവിച്ചിടാം
എന്നു കാണിച്ചിടും മാർഗ്ഗമിഹ പ്രസ്താരമായതു്. ൩

ഇനി പ്രസ്താരക്രിയ ചൊല്ലുന്നു:—

ആദ്യത്തെ വരിയാകവേ ഗുരു; അതിൽ കീഴോട്ടുകീഴോട്ടു പി-
ന്നാദ്യത്തെ ഗുരു നീക്കി, വെയ്ക്കുക ലഘു; ശേഷം നടേത്തേതുതാൻ
മുൻസ്ഥാനങ്ങളിലിരിക്കിലത്ര ഗുരുതാൻ വെപ്പൂ, തുടന്നിത്തരം
ചെയ്യേണം ക്രിയയങ്ങു സർവ്വലഘുവാം പാദം ലഭിക്കുംവരെ. ൪

ഏതു ഛന്ദസ്സിനെ പ്രസ്തരിക്കാൻ പോകുന്നുവോ ആ ഛന്ദസ്സിലെ അക്ഷരസംഖ്യ നോക്കി അത്രയും ഗുരു ആദ്യത്തെ വരിയായി എഴുതണം. ഇതു് ആ ഛന്ദസ്സിൽ സർവ്വഗുരുവായ പാദം ഒന്നാമത്തു്. അതിനു താഴത്തെ വരിയിൽ മുൻവരിയിൽ ആദ്യമായിക്കണ്ട അക്ഷരത്തിന്റെ സ്ഥാനത്തു മാത്രം ലഘുവും ശേഷം അപ്പുറമെല്ലാം ഭേദം കൂടാതേയും എഴുതണം. പിന്നീടു താഴോട്ടുതാഴോട്ടു് ഇതുപോലെ തന്നെ എഴുതിക്കൊണ്ടുവരണം. അപ്പോൾ ചിലേടത്തു [ലഘുകൊണ്ടു തുടങ്ങുന്ന പാദങ്ങളിൽ] ആദ്യഗുരു പാദത്തിന്റെ മദ്ധ്യത്തിൽ ആയി എന്നുവരും. അങ്ങിനെ ഉള്ളിടത്തെല്ലാം ആ ആദിഗുരുസ്ഥാനത്തിന്റെ ഇടത്തുപുറമുള്ള സ്ഥാനങ്ങളെ എല്ലാം ഗുരുകൊണ്ടു നിറയ്ക്കണം. വലത്തു പുറമുള്ള സ്ഥാനങ്ങളെല്ലാം എപ്പോഴും മുൻവരിയിലെപ്പോലെതന്നെ എഴുതിക്കൊൾക. ഇങ്ങനെ ചെയ്തുവരുമ്പോൾ ഗുരുസ്ഥാനങ്ങൾ മുറയ്ക്കു മുറയ്ക്കു കുറഞ്ഞു് ഒടുവിൽ ഗുരുവൊന്നുമില്ലാത്ത പാദം വരും. അവിടെ ക്രിയ അററു. ഇങ്ങനെ സർവ്വഗുരു മുതൽ സർവലഘുവരെ സംഭവിക്കാവുന്ന പാദങ്ങളാസകലം വരുന്നു. ഇതാണു് വൃത്തപ്രസ്താരം.

ഉദാ—

മദ്ധ്യാ

൧. – – –
൨. ◡ – –
൩. – ◡ –
൪. ◡ ◡ –
൫. – – ◡
൬. ◡ – ◡
൭. – ◡ ◡
൮. ◡ ◡ ◡

പ്രതിഷ്ഠാ

൧. – – – –
൨. ◡ – – –
൩. – ◡ – ◡
൪. ◡ ◡ – –
൫. – – ◡ ◡
൬. ◡ – ◡ –
൭. – ◡ ◡ –
൮. ◡ ◡ ◡ –
൯. – – – ◡
൧൦ ◡ – – ◡
൧൧. – ◡ – ◡
൧൨. ◡ ◡ – ◡
൧൩. – – ◡ ◡
൧൪. ◡ – ◡ ◡
൧൫. – ◡ ◡ ◡
൧൬. ◡ ◡ ◡ ◡

സുപ്രതിഷ്ഠാ

൧. – – – – –
൨. ◡ – – – –
൩. – ◡ – – –
൪. ◡ ◡ – – –
൫. – – ◡ – –
൬. ◡ – ◡ ◡ –
൭. ◡ ◡ ◡ – –
൮. ◡ ◡ – – –
൯. – – – ◡ –
൧൦. ◡ – – ◡ –
൧൧. – ◡ – ◡ –
൧൨. ◡ ◡ – ◡ –
൧൩. – – ◡ ◡ –
൧൪. ◡ – ◡ ◡ –
൧൫. – ◡ ◡ ◡ –
൧൬. ◡ ◡ ◡ ◡ –
൧൭. ◡ ◡ ◡ ◡ –
൧൮. ◡ – – – ◡
൧൯. – ◡ – – ◡
൨൦. ◡ ◡ – – ◡
൨൧. – – ◡ – ◡
൨൨. ◡ – ◡ – ◡
൨൩. – ◡ ◡ – ◡
൨൪. ◡ ◡ ◡ – ◡
൨൫. – – – ◡ ◡
൨൬. ◡ – – ◡ ◡
൨൭. – ◡ – ◡ ◡
൨൮. ◡ ◡ – ◡ ◡
൨൯. – – ◡ ◡ ◡
൩൦. ◡ – ◡ ◡ ◡ ◡
൩൧. – ◡ ◡ ◡ ◡
൩൨. ◡ ◡ ◡ ◡ ◡

ഇതുപോലെ ശേഷം ഛന്ദസ്സുകളേയും പ്രസ്തരിക്കാം. ഇതിൽ മദ്ധ്യാഛന്ദസ്സിന്റെ പ്രസ്താരം മഗണം മുതലായ എട്ടു ഗണങ്ങൾ തന്നെ എന്നു കാണ്ക. ഇവിടെ കാണിച്ച പ്രസ്താരം സർവ്വഗുർവ്വാദി സർവ്വലഘ്വന്തം; ഇതു നേരേ മറിച്ചാൽ സർവ്വലഘ്വാദിസർവ്വഗുർവ്വന്തമാക്കാം. പ്രസ്താരംകൊണ്ടു് ഒരു ഛന്ദസ്സിലെത്ര വൃത്തമുണ്ടാകുമെന്നും അതിൽ ഓരോന്നിന്റേയും സ്വരൂപമെന്തെന്നും അറിയാൻ കഴിയുന്നു.

ഇനി പ്രസ്താരക്രിയ ചെയ്യാതെതന്നെ ഏതെങ്കിലും ഒരു ഛന്ദസ്സിൽ ഇത്രാമത്തെ വൃത്തത്തിന്റെ സ്വരൂപമെന്തായിരിക്കും എന്നറിയാനുള്ള മാൎഗ്ഗമായ നഷ്ടക്രിയയെ എടുക്കുന്നു.

ഇത്രാമതാകും ഛന്ദസ്സിലിത്രാം വൃത്തമതെങ്ങനെ
എന്നറിഞ്ഞീടുവാനുള്ള ക്രിയതാൻ നഷ്ടമെന്നതു് ൫

നഷ്ടക്രിയ ചെയ്യാനുള്ള വഴി ചൊല്ലുന്നു:—

നഷ്ടാങ്കം സമമെങ്കിലാദിലഘുവാമല്ലെങ്കിൽ മറേറതുമാ-
മർദ്ധിച്ചും പുനരിക്രമത്തിലെഴുതു വൎണ്ണം ലഗം വന്നപോൽ
ഓജത്തിൽ പുനരൊന്നുചേൎത്തിഹ മുറിക്കേണം സദാ മേല്ക്കുമേൽ
ഛന്ദസ്സിൻപടിയുള്ള വൎണ്ണമഖിലം വന്നാൽ നിറുത്താം ക്രിയ. ൬

ഏതു വൃത്തത്തിന്റെ സ്വരൂപം അറിയാനാവശ്യപ്പെട്ടിരിക്കുന്നുവോ ആ വൃത്തത്തിനാണു് ഇവിടെ നഷ്ടമെന്നു പേർപറയുന്നതു്. മദ്ധ്യാഛന്ദസ്സിനെ പ്രസ്തരിക്കുമ്പോൾ അഞ്ചാമത്തെ വൃത്തമെന്തുവിധമായിരിക്കും, അല്ലെങ്കിൽ സുപ്രതിഷ്ഠയിൽ പത്താംവൃത്തമെങ്ങനെ, ഇത്യാദിയായിരിക്കുമല്ലോ ചോദ്യം. അതിൽ ഇത്രാമത്തേതു് എന്നു പറയുന്ന ലക്കം നഷ്ടാങ്കം. അതു സമസംഖ്യ ആയിരുന്നാൽ നഷ്ടത്തിന്റെ ആദ്യക്ഷരം ലഘു എന്നറിയണം. വിഷമസംഖ്യയായിരുന്നാൽ ആദ്യക്ഷരം ഗുരു എന്നും അറിയണം. പിന്നീടു് ആ സംഖ്യയെ അർദ്ധിക്കണം. അപ്പോഴും സമസംഖ്യ വന്നാൽ ലഘു; വിഷമസംഖ്യ വന്നാൽ ഗുരു. ഇങ്ങനെ മേൽക്കുമേൽ ലഘുഗുരുക്കളായ അക്ഷരങ്ങളെ ഉണ്ടാക്കിക്കൊണ്ടു പോകണം; നഷ്ടാങ്കം വിഷമസംഖ്യയായി വരുമ്പോഴൊക്കെ അതിൽ ഒന്നു ചേൎത്തു സമസംഖ്യയാക്കിക്കൊള്ളണം. ഇങ്ങനെ ചെയ്തു ഛന്ദസ്സിൻപ്രകാരം പാദത്തിലുള്ള അക്ഷരം എല്ലാം തികയുമ്പോൾ ക്രിയ നിൎത്തിക്കൊൾക. ഉദാഹരണത്തിനു പ്രതിഷ്ഠാഛന്ദസ്സിൽ എട്ടാം വൃത്തമെങ്ങനെ എന്നു ചോദ്യമിരിക്കട്ടെ. ഇവിടെ നഷ്ടാങ്കം ൮. ഇതു സമസംഖ്യയാകയാൽ പാദത്തിൽ ആദ്യക്ഷരം ലഘു. ഇതിനെ അർദ്ധിച്ചാൽ ൪ സമസംഖ്യ; അതിനാൽ ൨-ാംഅക്ഷരവും ലഘുതന്നെ. പിന്നെ ഈ നാലിനേയും അർദ്ധിച്ചാൽ ൨ എന്ന സംഖ്യ തന്നെ. അതിനാൽ ൩-ാം അക്ഷരവും ലഘുതന്നെ. പിന്നീടു് ഈ വന്ന രണ്ടിനെ അർദ്ധിക്കുമ്പോൾ കിട്ടുന്ന ൧ എന്നതു വിഷമസംഖ്യ. അതിനാൽ

൪-ാം അക്ഷരം ഗുരു. പ്രതിഷ്ഠാഛന്ദസ്സിൽ പാദത്തിന്ന് അക്ഷരം നാലാകയാൽ ക്രിയ ഇവിടെ നിന്നു. ഇങ്ങനെ നഷ്ടവൃത്തം ⏑ ⏑ ⏑ – ഈവിധമാണെന്നു കിട്ടി. പ്രതിഷ്ഠാഛന്ദസ്സിലെ പ്രസ്തരിച്ചു കാണിച്ചിട്ടുള്ളിടത്ത് എട്ടാംവൃത്തം ഈവിധംതന്നെയാണു വന്നിരിക്കുന്നത് എന്നു നോക്കിക്കൊൾക. ഇനി സുപ്രതിഷ്ഠയിൽ ൨൩-ാം വൃത്തമെങ്ങിനെ എന്നു വേറേ ഒരുദാഹരണമെടുക്കാം. ഇവിടെ നഷ്ടാങ്കം ൨൩ വിഷമസംഖ്യ; അതിനാൽ ആദ്യക്ഷരം ഗുരു. അതിനെ ഒന്നു കൂടി ൨൪ ആക്കി അർദ്ധിക്കുമ്പോൾ കിട്ടുന്ന ൧൨ സമമാകയാൽ ൨-ാമക്ഷരം ലഘു; ൧൨-ന്റെ പാതി ൬ സമം; അതിനാൽ ൩-ാമക്ഷരം ലഘു. അതിന്റെ പാതി ൩ വിഷമമാകയാൽ നാലാമക്ഷരം ഗുരു. ൩-ൽ ഒന്നു ചേർത്തു ൪-ന്റെ അർദ്ധം ൨ സമമാകയാൽ ൫-ാമക്ഷരം ലഘു. അതിനാൽ നഷ്ടപാദം. – ⏑ ⏑ – ⏑ എന്നു കിട്ടുന്നു. മുൻ പ്രസ്തരിച്ചു കാണിച്ചിട്ടുള്ളിടത്തും ഇങ്ങനെ തന്നെ വൃത്തം വന്നിരിക്കുന്നു എന്നു കാൺക. ഈ ക്രിയയുടെ യുക്തി പ്രസ്താരത്തിന്റെ പോക്കു നോക്കിയാൽ എളുപ്പത്തിൽ ഗ്രഹിക്കാവുന്നതാകുന്നു.

ഇനി ഉദ്ദിഷ്ടം:—

ഇഷ്ടവൃത്തം പ്രസ്തരിച്ചാലെണ്ണമെത്രാമതായിടും<br>
എന്നോതും ക്രിയയുദ്ദിഷ്ടം നഷ്ടത്തിൻവിപരീതമായ്. ൧

ഏതെങ്കിലും ഒരു വൃത്തം പ്രസ്താരത്തിൽ എത്രാമത്തേതായിരിക്കുമെന്ന നഷ്ടത്തിന്റെ വിപരീതം ഉദ്ദിഷ്ടം; അതിനുള്ള ക്രിയ:—

ഉദ്ദിഷ്ടം പാദമമ്പോടെഴുതിയതിലെഴുന്നക്ഷരങ്ങൾക്കുമേലാ-<br>
യൊന്നാദ്യം രണ്ടുനാലെട്ടിത മുറയിലിരട്ടിച്ചു ലക്കം കുറിപ്പൂ<br>
കൂട്ടേണം പിന്നെയൊന്നിച്ചഥ ലഘുവിന്മേലുള്ള ലക്കങ്ങളെന്നാ-<br>
ലസ്സംഖ്യാതുല്യവൃത്തങ്ങളിഹ കിലകഴിഞ്ഞുള്ളതാണിഷ്ടവൃത്തം വൃ

ആവശ്യപ്പെട്ട വൃത്തം ഒരു വരിയായിട്ടെഴുതി അതിലുള്ള അക്ഷരങ്ങളുടെ മുകളിൽ ൧, ൨, ൪, ൮, ൧൬, എന്ന മുറയ്ക്ക് ഇരട്ടിച്ചിരട്ടിച്ചുള്ള ലക്കങ്ങളെ കുറിക്കണം. പിന്നെ ലഘുക്കളുടെ മേൽ വന്നിട്ടുള്ള ലക്കങ്ങളെയെല്ലാമൊന്നിച്ചു കൂട്ടിയാൽ എത്ര സംഖ്യ കിട്ടുന്നോ അത്ര സംഖ്യ കഴിഞ്ഞിട്ടു പിന്നത്തേതാണ് ഉദ്ദിഷ്ടവൃത്തം. ഗുരുക്കളുടെ മുകളിൽ നിൽക്കുന്ന ലക്കമെല്ലാമൊന്നുചേർത്തു കിട്ടുന്ന സംഖ്യ എത്രയോ അത്രയും വൃത്തങ്ങൾ പ്രസ്താരത്തിൽ ഉദ്ദിഷ്ടവൃത്ത

ത്തിന്ന മേൽ വരാനുണ്ടു്. രണ്ടു വക ലക്കങ്ങളുടേയും ആകത്തുക യെടുത്തു് ഒന്നു കൂട്ടിയാൽ അതു പ്രസ്താരത്തിലെ വൃത്തസംഖ്യയുമാകും. ഉദാഹരണത്തിന്നു് –⏑– ⏑ ⏑ എന്നുള്ള വൃത്തം സ്വപ്രതിഷ്ഠയിൽ എത്രാമത്തേതു് എന്ന ചോദ്യമിരിക്കട്ടെ.

| ൧ | ൨ | ൪ | ൮ | ൧൬ |
|---|---|---|---|---|
| — | ⏑ | — | ⏑ | ⏑ |

എന്നു് ഉദ്ദിഷ്ടപാദമെഴുതി അക്ഷരങ്ങൾക്കു മേൽ ഇരട്ടിയിരട്ടിയായി ലക്കങ്ങൾ കുറിക്ക. ഇതിൽ ലഘുക്കളുടെ മുകളിൽ വന്ന സംഖ്യകളെ കൂട്ടുമ്പോൾ ൨+൮+൧൬=൨൬ എന്നു കിട്ടുന്നു. അതിനാൽ ഈ വൃത്തം ൨൬ കഴിഞ്ഞു് ൨൭-ാമത്തേതാകുന്നു. ഗുരുക്കളുടെ ഉപരി ലക്കങ്ങളെ കൂട്ടിയാൽ ൧+൪=൫ എന്നു വരുന്നു. അതിനാൽ ഈ വൃത്തം കഴിഞ്ഞു് പ്രസ്താരത്തിൽ ഇനി മേൽ അഞ്ചു വൃത്തങ്ങൾ കൂടിയുണ്ടു്. ൨൬+൫+൧=൩൨ എന്നു പ്രസ്താരത്തിൽ വരുന്ന വൃത്തങ്ങളുടെ ആകത്തുകയും കിട്ടുന്നു. ഇതൊക്കെ ശരിയാണെന്നു പ്രസ്തരിച്ചു കാണിച്ചിട്ടുള്ളതു നോക്കുക. ഉദ്ദിഷ്ടവൃത്തം സർവ്വഗുരുവായിരുന്നാൽ അതിൽ ലഘുക്കളില്ലാത്തതിനാൽ ലഘുവിന്മേൽ വരുന്ന ലക്കങ്ങളുടെ യോഗം ശൂന്യം; അതിനാൽ ശൂന്യം കഴിഞ്ഞടുത്തതു് ഒന്നു് എന്നു കിട്ടുന്നു. അപ്പോൾ അതു് ആദ്യത്തെ വൃത്തം.

ഇനി ലഗക്രിയ:—

ഏകലം ദ്വിലമിത്യാദി വൃത്തമെത്ര ഭവിച്ചിടും
പ്രസ്താരത്തിങ്കലെന്നുള്ള ക്രിയതന്നെ ലഗക്രിയ. ൯

ഒരു ഛന്ദസ്സിനെ പ്രസ്തരിക്കുമ്പോൾ ഏകലഘുവൃത്തമെത്ര വരും; ദ്വിലഘുവെത്ര; ത്രിലഘുവെത്ര; അതുപോലെ ഏകഗുരുവെത്ര; ദ്വിഗുരുവെത്ര; ത്രിഗുരുവെത്ര; ഇത്യാദി അറിവാനുള്ള ക്രിയ ലഗക്രിയ. അതിലേക്കു്:—

പാദാന്ത്യംവരെയൊന്നുതൊട്ടെഴുതണം ലക്കങ്ങൾ കീഴ്മേൽ ക്രമാ-
ലൊന്നും മേൽവരിയായിവെച്ചടിമുതല്ലോരോന്നുമേ തങ്ങളിൽ
കൂട്ടീടേണമുപാന്ത്യസംഖ്യവരെയും പിന്നീടുമങ്ങങ്ങിനെ
കൂട്ടു സംഖ്യകളെത്തുവോളമിതുതാനല്ലോ ലഗാഖ്യക്രിയ. ൧൦

പ്രസ്തരിക്കുന്ന ഛന്ദസ്സിൽ പാദത്തിന്നു് എത്ര അക്ഷരമുണ്ടോ അതുവരെ ഉള്ള ഏകാദി സംഖ്യകളെ താഴത്തു നിന്നു മുകളിലേക്കു മുറയ്ക്കു് എഴുതണം. എല്ലാത്തിന്നും മുകളിൽ ഒന്നു് എന്ന സംഖ്യയും വേറെ എഴുതണം. പിന്നീടു് താഴത്തെ വരിയിൽ ഉള്ള ൧ നെ

മേൽവരിയിലെ ൨-നോടു ചേൎത്തു് (൧+൨)-൩ എന്നു ൨-ൻെറ വലത്തുവശത്തു് ആ വരിയിൽ രണ്ടാംസ്ഥാനമായിട്ടെഴുതുക. പിന്നെ ആ ൩-നെ അടുത്ത മേൽവരിയിലെ ൩-നോടു ചേൎത്തു് ൬ എന്നു് ൩-ൻെറ വലത്തുവശത്തു രണ്ടാംസ്ഥാനമായിട്ടെഴുതുക. പിന്നെ ആ ൬-നെ അടുത്ത മേൽവരിയിലെ ൪-നോടു ചേൎത്തു് ൧൦ എന്നു് ൪-ൻെറ വലത്തുവശത്തു് ആ വരിയിൽ രണ്ടാം സ്ഥാനമായിട്ടെഴുതുക. ഇങ്ങനെ ഉപാന്ത്യംവരെ എഴുതിക്കൊണ്ടു പോകണം. ഉപാന്ത്യത്തെ ഒന്നിനോടും ചേൎക്കേണ്ട. ഇതിൻെറ ശേഷം അടിയിലെ ൧-നെ മേൽവരിയിൽ രണ്ടാംസ്ഥാനത്തു വന്നിട്ടുള്ള സംഖ്യയോടു ചേൎത്തു് ആ വരിയിൽ മൂന്നാം സ്ഥാനമായിട്ടും, അതിനെ പിന്നെ അടുത്ത മേൽ വരിയിലെ രണ്ടാംസ്ഥാനത്തുള്ള സംഖ്യയിൽ കൂട്ടി ആ വരിയിൽ മൂന്നാംസ്ഥാനമായും ഇത്യാദി മുൻ ചൊന്നപടി രണ്ടാം സ്ഥാനങ്ങളിലെ അന്ത്യംവരെ കൂട്ടി എഴുതുക. അന്ത്യത്തെ ഒന്നിലും ചേൎക്കേണ്ട. പിന്നെ അടിയിലെ ൧-നെ മൂന്നാംസ്ഥാനങ്ങളിലെ സംഖ്യകളോടും ഇമ്മട്ടിൽ ചേൎത്തു നാലാം സ്ഥാനങ്ങളാക്കി എഴുതണം. ഇതുപോലെ അഞ്ചാംസ്ഥാനം, ആറാംസ്ഥാനം ഇത്യാദി ഉണ്ടാക്കിക്കൊണ്ടുപോകണം. ഒടുവിൽ ഉപാന്ത്യമല്ലാതെ സ്ഥാനമില്ലെന്നു വരുമ്പോൾ ക്രിയ നിറുത്തുക.

ഉദാഹരണം:—

ഗായത്രിലഗക്രിയാ



ഉഷ്ണിക്കലഗക്രിയാ



ഇതിൽ എല്ലാ വരിയിലും ഒടുവിലത്തെ ലക്കങ്ങൾ അടിമുതൽ സർവ്വഗുരു, ഏകലഘു, ദ്വിലഘു മുതലായ വൃത്തങ്ങളുടെ സംഖ്യയെ കാണിക്കുന്നു എന്നു പറയുന്നു.

> വരിതോറുമിഹാന്ത്യയോഗസംഖ്യാ-
> സമമാം സർവ്വഗമേകലം ദ്വിലാദി
> മുഖമന്ത്യമുപാന്ത്യമെന്ന മൂന്നും
> സ്ഥിരമായ് നിന്നിടുമീലഗക്രിയായാം ൧൧

ഇതിൻപ്രകാരം

| | | | | |
|---|---|---|---|---|
| സർവഗുരു | ഗായത്രിയിൽ | ൧; | ഉഷ്ണിക്കിൽ | ൧ |
| ഏകലഘു | ,, | ൬; | ,, | ൭ |
| ദ്വിലഘു | ,, | ൧൫; | ,, | ൨൧ |
| ത്രിലഘു | ,, | ൨൦; | ,, | ൩൫ |
| ചതുർല്ലഘു | ,, | ൧൫; | ,, | ൩൫ |
| പഞ്ചലഘു | ,, | ൬; | ,, | ൨൧ |
| ഷഡ്ലഘു | ,, | (സർവലഘുതന്നെ) | ,, | ൭ |
| സർവലഘു | ,, | ൧; | ,, | ൧ |

ഇവിടെ അടിമുതൽ ആദ്യത്തേതു്, ഉപാന്ത്യം, അന്ത്യം ഈ വരികളിൽ ഓരോ സ്ഥാനമേ ഉള്ളു; അതിനാൽ ആ വരികളിലെ സംഖ്യകൾക്കു മാത്രം മാററമില്ല. അതിനാലാണ് 'മുഖമന്ത്യമുപാന്ത്യമെന്ന മൂന്നും സ്ഥിരം' എന്നു പറഞ്ഞതു്. ഇതുകളിൽ അന്ത്യയോഗസംഖ്യ ആദ്യമെഴുതിയ സംഖ്യതന്നെ.

ഖണ്ഡമേരു എന്നു പറയുന്ന ഒരു ക്രിയകൊണ്ടു ലഗക്രിയ എത്ര ഛന്ദസ്സുകൾക്കും മുറയ്ക്കു വരുത്താം. അതിന്റെ സ്വഭാവം താഴെ പറയുന്നു.

ഉക്ത മുതൽ എത്ര ഛന്ദസ്സുകൾക്കു ലഗക്രിയ ചെയ്യണമോ അത്രയും * വീഥികൾ വരച്ചു് ഓരോ വീഥിയിലും ഛന്ദസ്സിനുള്ള അക്ഷരത്തിൽ ഒന്നുകൂടി കൂട്ടിയാൽ എത്ര എണ്ണം വരുമോ അത്രയും കോഷ്ഠങ്ങൾ ഉണ്ടാക്കണം. പിന്നെ എല്ലാ വീഥികളിലും ആദ്യത്തേയും ഒടുവിലത്തേയും കോഷ്ഠങ്ങളിൽ ഒന്നു് എന്ന ലക്കം കുറിക്കുക. അതിന്റെ ശേഷം മേൽ വീഥിയിൽ ഒന്നും രണ്ടും കോഷ്ഠങ്ങളിലെ

* വീഥി എന്നാൽ വിലങ്ങത്തിലുള്ള രണ്ടു വരകളുടെ മദ്ധ്യേയുള്ള ക്ഷേത്രം. കോഷ്ഠമെന്നാൽ രണ്ടു കീഴ്മേലുള്ള വരകളുടെ മദ്ധ്യേ വരുന്ന ക്ഷേത്രം.

സംഖ്യകളുടെ യോഗത്തെ താഴത്തെ വീഥിയിൽ രണ്ടാം കോഷ്ഠത്തി ത്തിലും മേൽ വീഥിയിൽ രണ്ടും മൂന്നും കോഷ്ഠങ്ങളിലെ സംഖ്യകളുടെ യോഗത്തെ താഴത്തെ വീഥിയിൽ മൂന്നാം കോഷ്ഠത്തിലും മേൽ വീഥിയിൽ മൂന്നും നാലും കോഷ്ഠങ്ങളിലെ സംഖ്യകളുടെ യോഗത്തെ കീഴ്‌വീഥിയിൽ നാലാംകോഷ്ഠത്തിലും എന്നുള്ള മുറയ്ക്കു് എല്ലാ വീഥികളിലും മേൽവീഥിയിലെ കോഷ്ഠദ്വയസംഖ്യായോഗത്തെ കീഴ്‌വീഥിയിൽ രണ്ടാമത്തേതുമുതൽ ഉപാന്ത്യംവരെ ഉള്ള കോഷ്ഠങ്ങളിൽ എഴുതുക. മുറയ്ക്കു് ഉക്താ മുതൽ ഉള്ള ഛന്ദസ്സുകളുടെ ലഗക്രിയവരും. ഉദാഹരണം അനുഷ്ടുപ്പുവരെ ഉള്ള ഛന്ദസ്സുകൾക്കു്—

ഖണ്ഡമേരു.

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| ൧ | ൧ | | | | | | | | ഉക്താ |
| ൧ | ൨ | ൧ | | | | | | | അത്യുക്താ |
| ൧ | ൩ | ൩ | ൧ | | | | | | മദ്ധ്യാ |
| ൧ | ൪ | ൬ | ൪ | ൧ | | | | | പ്രതിഷ്ഠാ |
| ൧ | ൫ | ൧൦ | ൧൦ | ൫ | ൧ | | | | സുപ്രതിഷ്ഠാ |
| ൧ | ൬ | ൧൫ | ൨൦ | ൧൫ | ൬ | ൧ | | | ഗായത്രി |
| ൧ | ൭ | ൨൧ | ൩൫ | ൩൫ | ൨൧ | ൭ | ൧ | | ഉഷ്ണിക്ക് |
| ൧ | ൮ | ൨൮ | ൫൬ | ൭൦ | ൫൬ | ൨൮ | ൮ | ൧ | അനുഷ്ടുപ്പ് |

ഇനി ശേഷമുള്ള രണ്ടു പ്രത്യയങ്ങളുടെ സ്വഭാവം പറയുന്നു:—

സംഖ്യാനമാകെയെണ്ണംതാനദ്ധ്വയോഗമതെന്നതു്.

ഇഹ പ്രസ്താരപത്മാപ്തക്ഷേത്രത്തിൻപരിണാമമാം ൧൨

സംഖ്യാനമെന്നതു് ഓരോ ഛന്ദസ്സിലും എത്ര വൃത്തം സംഭവിക്കാമെന്നുള്ള ഗണിതമാകുന്നു; അതു മുൻപറഞ്ഞ ഉദ്ദിഷ്ടാദിക്രിയയിൽതന്നെ അടങ്ങീട്ടുമുണ്ടു്. ഉദ്ദിഷ്ടക്രിയയിൽ എല്ലാ അക്ഷരങ്ങൾക്കും മേൽ ഉള്ള ലക്കങ്ങളെ ഒന്നിച്ചു കൂട്ടിയതിൽ ഒന്നു ചേർത്തുള്ള ആകത്തുക വൃത്തസംഖ്യയായിരിക്കും. അതുപോലെ തന്നെ ലഗക്രിയയിൽ കിട്ടുന്ന ലക്കങ്ങളെ ഒന്നിച്ചു കൂട്ടിയാലും മതി. അദ്ധ്വയോഗമെന്നതു് ഒരു ഛന്ദസ്സിനെ പ്രസ്തരിക്കാനുള്ള ക്ഷേത്രത്തിന്നു് എത്ര വീതിയും നീളവും വേണമെന്നുള്ള ഗണിതമാകുന്നു. ഇതു സൌകര്യംപോലെ ചെയ്യാവുന്നതാകയാൽ വിശേഷിച്ചു പറയേണ്ടതില്ല. ഛന്ദസ്സിലെ വൃത്തസംഖ്യ ഇരട്ടിച്ചതിൽ ഒന്നു കുറച്ചാലു

ള്ളിടത്തോളം അംഗുലം നീളവും, പാദത്തിലെ അക്ഷരസംഖ്യ ഇരട്ടിച്ചതിൽ ഒന്നു കുറച്ചാലുള്ളിടത്തോളം അംഗുലം വീതിയും വേണമെന്നാണ് പൂർവന്മാർ വിധിച്ചിട്ടുള്ളതു്.

ഇവിടെ പ്രത്യയങ്ങളെല്ലാം സമവൃത്തങ്ങൾക്കാണു പറഞ്ഞതു്; അർദ്ധസമവൃത്തങ്ങൾക്കും ഇതെല്ലാം പറയാം. അതിൽ ഗ്രന്ഥവിസ്തരഭയത്താൽ സംഖ്യാനം മാത്രം അർദ്ധസമവിഷമങ്ങൾക്കു് ഇവിടെ കാണിക്കുന്നു.

വർഗ്ഗിച്ചു സമവൃത്തൗഘസംഖ്യ മൂലോനയായതു്—
ഇഹാർദ്ധസമവൃത്തങ്ങൾക്കുള്ള സംഖ്യയതായിടും ൧൬

സമവൃത്തങ്ങൾ എത്രയെന്നു മുൻവിവരിച്ചപ്രകാരം അറിഞ്ഞു് ആ സംഖ്യയെ വർഗ്ഗിച്ചിട്ടു് അതിൻെറ മൂലത്തെ വർഗ്ഗത്തിൽനിന്നു കുറച്ചാൽ അർദ്ധസമവൃത്തങ്ങളുടെ സംഖ്യ കിട്ടും. എങ്ങനെയെന്നാൽ—പ്രതിഷ്ഠയിൽ സമവൃത്തസംഖ്യ ൧൬; അതിൻെറ വർഗ്ഗം ൨൫൬, അതിൽനിന്നു മൂലം ൧൬ കഴിച്ചാൽ ൨൪൦. ഇതുതന്നെ പ്രതിഷ്ഠയിൽ അർദ്ധസമവൃത്തസംഖ്യ. ഇതുപോലെല്ലാത്തിനും കാണ്കെ.

സമവൃത്തമതിൻ സംഖ്യാവർഗ്ഗവർഗ്ഗത്തിൽ നിന്നിഹ
മൂലം കഴിച്ചാൽ വിഷമവൃത്തത്തിൻസംഖ്യവന്നിടും. ൧൭

സമവൃത്തസംഖ്യയുടെ വർഗ്ഗവർഗ്ഗത്തിൽനിന്നു മൂലം കുറച്ചതു വിഷമവൃത്തസംഖ്യ. എങ്ങനെ എന്നാൽ—മദ്ധ്യയിൽ സമവൃത്തസംഖ്യ ൮; അതിൻെറ വർഗ്ഗവർഗ്ഗം ൮×൮×൮×൮=൪൦൯൬ ഇതിൽനിന്നു മൂലം ൮ കളഞ്ഞാൽ ൪൦൮൮ വിഷമവൃത്തസംഖ്യ. ഇതുപോലെ ശേഷങ്ങളതിനും കണ്ടുകൊൾക. സമാർദ്ധസമവിഷമവൃത്തങ്ങളുടെ സംഖ്യ വരുത്തി ഒന്നിച്ചു കൂട്ടിയാൽ ഓരോ ഛന്ദസ്സിലും സംഭവിക്കാവുന്ന സകല വൃത്തങ്ങളുടേയും ആകത്തുക വരും.

വൃത്തശാസ്ത്രഗഹനത്തിൽ മെത്തിടും
തതപുഷ്പനികരത്തെയാകവേ
ചേർത്തുകോർത്തു വടിവോടു തീർത്തതാം
വൃത്തമഞ്ജരി ധരിക്ക ബാലരേ!

വൃത്തമഞ്ജരി സമാപ്തം.

ശുഭമസ്തു.

---